# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

പുസ്തകം 3 | 1124 മിഥുനം * 1949 ജൂലൈ | ലക്കം 9




വിശുദ്ധ തോമ്മാശ്ലീഹാ.

# കാതോലിക്കാദിനപ്പിരിവ് - 1124

[124-ലെ കാതോലിക്കാദിനപ്പിരിവിന്റെ ലിസ്റ്റ് മലങ്കരസഭയുടെ ഈ ലക്കം മുതൽ പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു. ഈ പിരിവും ഇക്കൊല്ലത്തെ റിശീസാപ്പിരിവും ഇതുവരെയും പൂർത്തിയാക്കി അയച്ചിട്ടില്ലാത്ത പള്ളികളുണ്ട്. അങ്ങനെയുള്ള പള്ളികളിലെ പിരിവു പൂർത്തിയാക്കി പണം കാതോലിക്കാബാവാ തിരുമനസ്സിലേക്ക് അയച്ചുകൊടുക്കണമെന്ന് അനുസ്മരിപ്പിച്ചുകൊള്ളുന്നു.]

സമുദായസെക്രട്ടറി.

## പിരിവുലിസ്റ്റ്.

| പള്ളി | | രൂ. | ച. | കാ. |
|---|---|---|---|---|
| പുതുപ്പള്ളി വലിയപള്ളി | | 200 | 0 | 0 |
| കോട്ടയം ചെറിയപള്ളി | | 668 | 7 | 4 |
| ,, മാർ ഏലിയാചാപ്പൽ | | 270 | 7 | 8 |
| ,, പഴയസിമ്മനാരി | | 5 | 0 | 0 |
| ബുധനൂർ | പള്ളി | 20 | 0 | 0 |
| മതാപ്പാറ | ,, | 95 | 0 | 0 |
| കലയപുരം | ,, | 21 | 17 | 0 |
| ആലപ്പുഴ | ,, | 320 | 0 | 0 |
| ആർപ്പൂക്കര ചാക്കോ | | 2 | 0 | 0 |
| കൈപ്പട്ടൂർ | | 267 | 26 | 8 |
| കോട്ടയം ചെറിയപള്ളി (കാരാപ്പുഴ) | | 59 | 13 | 0 |
| ചാത്തന്നൂർ | പള്ളി | 70 | 0 | 0 |
| കവിയൂർ സ്ലീബാ | ,, | 101 | 0 | 0 |
| തലവടി കിഴക്കേക്കര | ,, | 5 | 19 | 0 |
| കങ്ങഴ | ,, | 35 | 0 | 0 |
| ചെങ്ങന്നൂർ ബഥേൽ (കാണിക്ക) | | 7 | 0 | 0 |
| പള്ളിപ്പാട്ട | പള്ളി | 7 | 0 | 0 |
| കല്ലട മർത്തമറിയം | ,, | 9 | 19 | 8 |
| പെരുനാട്ട ബഥനി | ,, | 70 | 0 | 0 |
| കൊന്നപ്പാറ | ,, | 25 | 0 | 0 |
| ആമക്കുന്ന | ,, | 40 | 0 | 0 |
| നെടുമാവ് | ,, | 84 | 26 | 0 |
| പാലിയേക്കര | ,, | 5 | 0 | 0 |
| കുഴിമറ്റം | ,, | 106 | 20 | 4 |
| വടശ്ശേരിക്കര ബഥനി | ,, | 62 | 1 | 12 |
| ആർത്താറ്റ കുന്നംകുളം | ,, | 74 | 0 | 0 |
| കോട്ടയം ചെറിയ | ,, | 17 | 0 | 0 |
| വെണ്ണിക്കുളം സെന്റ് തോമസ് | | 15 | 0 | 0 |
| കുറ്റപ്പുഴ | ,, | 50 | 10 | 8 |
| കിഴക്കൻ കോട്ടയം | ,, | 5 | 22 | 8 |
| പാച്ചിറ | ,, | 27 | 14 | 0 |
| വേങ്ങൽ ബഥനി | ,, | 17 | 8 | 4 |
| മാന്തുരുത്തേൽ | ,, | 40 | 0 | 0 |
| കല്ലുങ്കത്ര | ,, | 65 | 0 | 10 |
| കുമരകം | ,, | 69 | 19 | 12 |
| പുത്തൻകാവ് | ,, | 210 | 0 | 0 |
| കരുവാറ്റ | ,, | 105 | 0 | 0 |
| ആനാരി | ,, | 50 | 0 | 0 |
| മേല്പാടം | ,, | 42 | 0 | 0 |
| തോട്ടമൺ | ,, | 25 | 0 | 0 |
| ചെന്നിത്തല | ,, | 57 | 19 | 8 |
| അതിരുങ്കൽ | ,, | 15 | 0 | 0 |
| കലഞ്ഞൂർ | ,, | 80 | 0 | 0 |
| പെരിങ്ങനാട്ട് | ,, | 54 | 0 | 0 |
| ചേപ്പാട്ട് | ,, | 180 | 0 | 0 |
| കല്ലൂപ്പാറ | ,, | 140 | 5 | 12 |
| ചെങ്ങന്നൂർ ചെറിയ | ,, | 150 | 0 | 0 |
| പേരിശ്ശേരി | ,, | 101 | 0 | 0 |
| കടപ്ര ബേതലഹേം | ,, | 40 | 0 | 0 |
| ഒരു വ്യക്തി | ,, | 5 | 14 | 4 |
| കരിപ്പുഴ | ,, | 60 | 0 | 0 |
| കവിയൂർ | ,, | 38 | 17 | 8 |
| വരിഞ്ഞം സെന്റ് ജോർജ്ജ് | | 15 | 27 | 8 |
| അടൂർ സെന്റ് ജോർജ്ജ് | ,, | 21 | 3 | 8 |
| കാളികാവ് | ,, | 12 | 19 | 0 |
| ആകെ | | 4343 | 26 | 14 |

(തുടരും)

### മാസികാബന്ധുക്കളുടെ ശ്രദ്ധയ്ക്ക്.

മാസികയുടെ വരിസംഖ്യ തീർത്തിട്ടില്ലാത്ത ഏതാനുംപേർകൂടിയുണ്ട്. അവരുടെപേർക്കു മാസിക ആപ്പീസിൽനിന്നും എഴുതിയയച്ചിട്ടുണ്ട്. മാസികയുടെ മുദ്രണവും പ്രസിദ്ധീകരണവും മറ്റും സംബന്ധിച്ചു പ്രതിമാസം നല്ല ഒരു സംഖ്യ ചെലവുണ്ട്. മാന്യവരിക്കാർ ഹൃദയപൂർവ്വം സഹകരിച്ചില്ലെങ്കിൽ പലവിധത്തിലുള്ള കഷ്ടനഷ്ടങ്ങൾക്കിടയാകുന്നതാണ്. ആകയാൽ വരിസംഖ്യ അടച്ചുതീർത്തിട്ടില്ലാത്തവർ ഇനി ഒട്ടും കാലതാമസം വരുത്തരുതെന്ന് അഭ്യർത്ഥിച്ചുകൊള്ളുന്നു. പണം അയച്ചുതരാത്തവർക്കു ഞങ്ങൾ വി. പി. ചുമത്തി അയയ്ക്കുന്നതാണ്. വി. പി. നിഷേധിച്ചു മാസികാപ്രവർത്തനത്തെ ക്ഷീണിപ്പിക്കരുതെന്നു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 3 | 1124 മിഥുനം * 1949 | ലക്കം 9 |
|---|---|---|

# സ്നേഹത്തിന്റെ മഹത്വം

Translated from the "Supermacy of Love"

(പ്രഫസ്സർ പി. ജി. മാത്യു എം. എ.)

(തുടർച്ച)

ദയ—കരുണ—ആണു സ്നേഹത്തിൽ രണ്ടാമത്തെ അംശം. "സ്നേഹമുണ്ടെങ്കിൽ ദയയുമുണ്ടു്." ദയ അഥവാ കാരുണ്യം എന്നു പറയുന്നതു ക്രിസ്തീയതയുടെ പ്രായോഗികരൂപമാണെന്നു നിങ്ങൾ ഗ്രഹിച്ചിട്ടുണ്ടോ? ക്രിസ്തീയതയുടെ സാരസർവ്വസ്വമാണതു്. ഓരോ ദിവസവും നാം ചെയ്യുന്ന എണ്ണമററ കൃത്യങ്ങളിൽ അതു പ്രകടീഭവിക്കുന്നു—ഒരു കോപ്പ വെള്ളം ഒരുവനു കൊടുക്കുക, വീണുപോയ കൈലേസ് എടുത്തു കൊടുക്കുക, ട്രാമിൽ ഒരു സീററ് ഒഴിഞ്ഞുകൊടുക്കുക ഇങ്ങനെയുള്ള ചില്ലറ കാര്യങ്ങളിൽ കാര്യം കൂടാതെ മററുള്ളവരെ വെറുപ്പിക്കുന്നതിനു സ്നേഹം ഇടയാക്കുകയില്ല. സ്നേഹമുണ്ടെങ്കിൽ നാം കണക്കിലധികം പരുഷമായി ഒരിക്കലും പെരുമാറുകയില്ല. കർക്കശമായി പെരുമാറുന്നതിനാവശ്യപ്പെടുന്ന സന്ദർഭങ്ങൾ ചിലപ്പോഴുണ്ടാകാം. യേശുവിനുതന്നെ അങ്ങനെ പെരുമാറേണ്ടി വന്നിട്ടുണ്ടു്. എന്നാൽ അവിടുന്നു പാപിഷ്ഠനെ ശാസിക്കുമ്പോൾ കണ്ണിലെ ആർദ്രത സ്വരത്തിൽ ധ്വനിച്ചിരുന്നത്രെ. സ്നേഹം ഉതവിക്കും ഉപചാരത്തിനും നമ്മെ പ്രേരിപ്പിക്കുന്നു. ക്രിസ്ത്യാനികളിൽ മുള്ളൻപന്നിയുടെ പ്രകൃതമുള്ളവർ വളരെപ്പേർ കാണും: അടുത്തുചെന്നാൽ അവരുടെ "മുള്ളു" ഏൽക്കാതെ പിരിയുകയില്ല. അവർ അതു് എറിഞ്ഞേല്പിക്കും. അവരുടെ കോപിച്ചുള്ള അലർച്ചയും ദുസ്സഹമായിരിക്കും. അവരോടടുത്താൽ തിയാലെന്നവണ്ണം പൊള്ളി എന്നു വരും. പോറലിനും പരുക്കിനും ഇടയാകുകയും ചെയ്യും. പിരിയാൻനേരം അവർ ക്ഷമിച്ചു പറഞ്ഞേയ്ക്കും. ഇതൊന്നും ക്രിസ്ത്യാനിത്വമല്ല: അതിന്റെ വ്യഭിചരണമാണു്. സ്നേഹം ക്ഷമയുള്ളതും ദയാമസൃണവുമാണു്. സ്നേഹത്തിനു വേറെയും ചില ലക്ഷണങ്ങളുണ്ടു്. സ്നേഹം ഉദാരമാണെന്നു സെന്റ് പോൾ പ്രസ്താവിക്കുന്നു. "സ്നേഹവാൻ അസൂയ കൊള്ളുന്നില്ല." ദൈവവിലാസത്തിന്റെ സ്വഭാവമാണിതെല്ലാം. ദൈവത്തിനു് ഒന്നിലും അസൂയയില്ല. അസൂയ പിശാചിന്റേതാണു്. സ്വർഗ്ഗത്തിന്റെ പാപത്തിനു വഴിത്താരയിട്ടതു് അസൂയയത്രെ. സാത്താൻ ക്രിസ്തുവിൻപേരിലും ക്രിസ്തുവിന്റെ സ്ഥാനമഹിമയിൻപേരിലും അസൂയ ഉള്ളവനായിത്തീർന്നു. യേശുവോ അസൂയയുള്ളവനല്ലായിരുന്നു. യേശു ദൈവത്വത്തിൽ തുല്യഭാക്കായി വർത്തിക്കുന്നതിനു കരുതാതെ മനുഷ്യരക്ഷയ്ക്കുവേണ്ടി അവതരിച്ചു കുരിശിന്മേൽ അവമാനകരമായ മരണം വരിക്കുകയാണുണ്ടായതു്.

മ്ലേച്ഛമായുള്ള വികാരങ്ങളിൽവച്ചു കൂടുതൽ മ്ലേച്ഛമായ ഒന്നാണു് അസൂയ. കോപത്തിനു് എന്തെങ്കിലും കാരണമുണ്ടായിരിക്കും.

# മാർ തോമ്മാശ്ലീഹാ.

(എം. സി. കുറിയാക്കോസ് റമ്പാൻ)

കാവ്യാന്ധകാരസംപൂർണ്ണമായ ഇൻഡ്യയിൽ ക്രൈസ്തവപ്രകാശം തെളിയിച്ചതു് ആർ? ദേവന്മാരുടെ ദേശത്തിനു സത്യേക ദൈവത്തെ ചൂണ്ടിക്കാണിച്ചതു് ആർ? വിഗ്രഹങ്ങളുടെ സ്ഥാനത്തു കുരിശു സ്ഥാപിച്ചതു് ആർ? രക്തച്ചൊരിച്ചിലിൻപൂജ വിലക്കി രക്തരഹിത തിരുപൂജ നടപ്പാക്കിയതു് ആർ? മഹാമഹർഷി മാർ തോമ്മാശ്ലീഹാ അല്ലയോ? ആ നാമം മലങ്കരസഭയ്ക്കു മഹിമനിറഞ്ഞതാണു്. അദ്ദേഹം നമ്മുടെ കാവൽപിതാവാണു്. അന്ത്യോഖ്യയ്ക്കു് മാർ പത്രോസ് എന്നപോലെ, ഇംഗ്ലണ്ടിനു സെൻറു് ജോർജ്ജ് എന്നപോലെ, ഇൻഡ്യയ്ക്കും വിശേഷ്യാ മലങ്കരയ്ക്കും മാർ തോമ്മാശ്ലീഹാ നിൽക്കുന്നു.

ഏതൊരു പരിശുദ്ധൻെറയും ഓർമ്മ ആഘോഷിക്കപ്പെടുന്നതു് അദ്ദേഹത്തിൻെറ മരണദിന വാർഷികങ്ങളിലാണല്ലോ. ആ ന്യായേന മാർ തോമ്മാശ്ലീഹായുടെ ഓർമ്മ കൊ

---

കാമാസക്തി സുഖകാംക്ഷയുടെ ഫലമായിരിക്കും.—അസൂയയ്ക്കാകട്ടെ യാതൊരുപശാന്തിയും പറവാനില്ല. അതുള്ളവനും മററുള്ളവക്കും ദുരിതമല്ലാതെ അസൂയകൊണ്ടു മററു ഫലമൊന്നുമില്ല. അസൂയയിൽനിന്നൊഴിഞ്ഞു നിൽക്കാൻ സൂക്ഷിക്കുക. അസൂയമൂലം കായേൻ ഹാബേലിനെ വധിക്കാനിടയായി. കരയുന്നവരോടൊത്തു കരയുകയാണു് ആഹ്ലാദിക്കുന്നവരോടൊത്താഹ്ലാദിക്കുന്നതിനെക്കാൾ എളുപ്പം. ആക്കെങ്കിലും ഒരു ഇഷ്ടജനം നഷ്ടപ്പെട്ടാൽ നമുക്കവരോടു നിഷ്പ്രയാസം സഹതപിക്കാം. എന്നാൽ നമുക്കു് ഹൃദയമില്ലാത്തപ്പോൾ മററാക്കെങ്കിലും ഉൽഗതിയുണ്ടായിക്കണ്ടാൽ അയാളോടൊത്താഹ്ലാദിക്കുന്നതു് അത്ര എളുപ്പമാണോ?

അസൂയയിൽനിന്നും അസഹ്യതയിൽനിന്നും ദൈവം നമ്മെ കാക്കട്ടെ. യഥാർത്ഥ സ്നേഹമുണ്ടെങ്കിൽ മററുള്ളവരുടെ വിജയത്തിൽ നമുക്കസൂയ തോന്നുകയില്ല. പുത്രൻെറ വിജയത്തിൽ മാതാവിനസൂയയുണ്ടോ? ഇല്ല. അമ്മയുടെ സ്നേഹം യഥാർത്ഥ സ്നേഹമാണു്. വേറൊരുവൻ അധഃപതിക്കുന്നതു കാണുമ്പോൾ ഉള്ളുകൊണ്ടു സന്തോഷിക്കുക സ്നേഹത്തിനിണങ്ങുന്നതല്ല. അതു പൈശാചികമാണു്.

അടുത്തതു വിനയമാണു്. "സ്നേഹം സ്വയം ഘോഷിക്കുന്നില്ല" എന്നു് അപ്പോസ്തലൻ പറയുന്ന മൂലഭാഷയിലെ ആശയം ശരിക്കു പ്രതിപാദിക്കുന്നതായാൽ സ്നേഹം സ്വയം കോലാഹലം കൂട്ടുന്നില്ല." വേണ്ടപ്പോൾ വെളിച്ചത്തുവന്നു വല്ലതുമൊരു കാര്യം നിർവ്വഹിച്ചശേഷം വീട്ടിനുള്ളിൽ പോയി സ്വസ്ഥമായി വത്തിക്കുകയാണു് അതിൻെറ പ്രകൃതം.

വല്ലതും നന്മ ചെയ്യുന്നെങ്കിൽ സകലരും അതറിയണമെന്നു കരുതുന്ന ചില ആളുകളുണ്ടു്. അവർ തങ്ങളുടെ സൽപ്രവൃത്തികളെപ്പററിത്തന്നെ പറഞ്ഞുകൊണ്ടിരിക്കും; അന്യക്കു ചെയ്തുപോരുന്ന ഉപകാരങ്ങളെപ്പററി ഘോഷിക്കും.

"സ്നേഹം.....പൊങ്ങത്തത്തിനു മുതിരുന്നില്ല"; വലുതെന്നു ഭാവിച്ചു വീരവാദം ചെയ്യുന്നില്ല; വിടുവാ പറയുന്നില്ല. തങ്ങൾ താരതമ്യേന വലിയവരെന്നു കാണിക്കാൻവേണ്ടി അന്യരെ തരംതാഴ്ത്തുന്ന രീതി അതിനില്ല. യഥാർത്ഥ സ്നേഹം പരീക്ഷിച്ചറിയുന്നതിനു് ഇതിലധികം പററിയ മാർഗ്ഗമില്ല. സ്നേഹം വിനയത്തിൻെറ പര്യായമാണെന്നു പറയാം: അഹന്ത തിന്മയുടെ കാതലും ആകുന്നു. മുൻപു പറഞ്ഞപോലെ ചില പാഠങ്ങളിൽ "സ്നേഹം സ്വയം കോലാഹലം കൂട്ടുന്നില്ല" എന്നാണു കാണുന്നതു്. സ്നേഹം മററുള്ളവക്കൊരു ശല്യമായിത്തീരുന്നില്ല. ഒരു കുടുംബത്തിൽ, ഒരു രാജ്യത്തിൽ, ഒരു സഭയിൽ, ഉണ്ടാകുന്ന കുഴപ്പങ്ങളുടെയെല്ലാം മൂലകാരണം സ്നേഹമില്ലായ്കയാണു്. ഓ! ദൈവം നമ്മുടെ ഹൃദയങ്ങളെ സ്നേഹംകൊണ്ടു നിറയ്ക്കട്ടെ; അങ്ങനെ തിന്മ പുറംതള്ളപ്പെടുകയും ചെയ്യട്ടെ.

(തുടരും)

ണ്ടാടേണ്ടതു ധനുമാസം 21-ാംതീയതിയാണു്. ക്നായിത്തോമ്മായുടെ നേതൃത്വത്തിൽ 345ൽ ഉണ്ടായ സിറിയൻ കുടിയേററംവരെ അദ്ദേഹത്തിൻെറ സ്മരണ ആ തീയതിയിൽ നടത്തിവന്നിരിക്കണമെന്നും, അനന്തരമാണു് അതു കർക്കടകം 3-ാം൹യായി മാറിയതെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ അദ്ദേഹത്തിൻെറ തിരുശേഷിപ്പുകൾ അദ്ദേഹം സിംഹാസനം സ്ഥാപിച്ചിടമായ ഉറഹായിലേക്കു മാററി മൈലാപ്പൂരിൽനിന്നു നിക്ഷേപിച്ചതു ഒരു കർക്കടകം 3-ാംതീയതിയായിരുന്നു. അപ്പോൾ മുതൽ ആ തീയതി അവിടെ മാർ തോമ്മാശ്ലീഹായുടെ ദുക്റോനാ പെരുനാളായി. അവിടെനിന്നു കുടിയേറിയ സിറിയന്മാർ ഇവിടെയും ആ തീയതിയിൽ അദ്ദേഹത്തിൻെറ ഓർമ്മ ആഘോഷിച്ചുതുടങ്ങി. അങ്ങനെ കർക്കടകം 3 എന്ന തീയതി മലങ്കരയിലും പരിശുദ്ധൻെറ ദുക്റോനാ ദിവസമായിത്തീർന്നു. എങ്കിലും ധനു 21 നാം മറന്നുകൂടാത്തതാകുന്നു.

ഭാഗ്യവാനായ ശ്ലീഹായെപ്പററിയുള്ള പാരമ്പര്യങ്ങളിലേക്കു കടക്കുന്നില്ല. അദ്ദേഹം സുവിശേഷം പ്രസംഗിച്ചതു മലങ്കരയിലല്ല, ഗൊണ്ടഫോറോസിൻെറ ദേശത്താണു് എന്നു പ്രൊഫസർ റെയ് ചരിത്രമെഴുതി. അവിടെയല്ല, ഇവിടെത്തന്നെയാണു് ശ്ലീഹാ സുവിശേഷഘോഷണം നടത്തിയതു് എന്നു സ്ഥാപിക്കുവാൻ, സമർത്ഥനായ മിസ്റ്റർ ഇ.എം. ഫിലിപ് അദ്ദേഹത്തിൻെറ ചരിത്രപ്പുസ്തകത്തിൻെറ നാലിലൊന്നിൽ കുറയാതെ വിനിയോഗിച്ചിട്ടുണ്ടു്. എന്നാൽ ഭാഗ്യവാൻ അവിടെ സുവിശേഷം അറിയിച്ചുംവച്ചു് ഇവിടേക്കു വന്നു എന്നതാണു പരമാർത്ഥം എന്നു തോന്നുന്നു. എന്തെന്നാൽ അങ്ങിനെ ഒരു അനിഷേധ്യ പാരമ്പര്യം ആ ദേശത്തുണ്ടു് എന്നു് അടുത്തകാലത്തു് അവിടം സന്ദർശിച്ചിട്ടുള്ള മാർ തോമ്മാ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയും മററു പലരും പറയുന്നു.

വിശുദ്ധ സുവിശേഷങ്ങളിൽ എഴുതപ്പെട്ടിട്ടുള്ള മാർ തോമ്മാശ്ലീഹായുടെ മൊഴികളിൽനിന്നു് അദ്ദേഹത്തിൻെറ മഹിമാവശങ്ങളിൽ ചിലതു ചൂണ്ടിക്കാണിക്കണമെന്നു മാത്രമെ ഈ ലേഖനം ഉദ്ദേശിക്കുന്നുള്ളു. അദ്ദേഹത്തിൻെറ നാലു മൊഴികൾ സുവിശേഷങ്ങളിൽ കാണുന്നുണ്ടു്.

“കർത്താവെ, ഞാൻ മുമ്പെ പോയി എൻെറ അപ്പനെ അടക്കംചെയ്യുവാൻ അനുവാദം തരണം.” (മത്തായി 8:21; ലൂക്കോസ് 9:59) ഇതു പറഞ്ഞ ശിഷ്യൻ മാർ തോമ്മാശ്ലീഹാ ആയിരുന്നു എന്നു ചില വ്യാഖ്യാതാക്കൾ പറയുന്നു. യേശുതമ്പുരാൻ കപ്പർന്നാഹുമിൽനിന്നിറങ്ങി കടൽ കടക്കുവാൻ ഒരുങ്ങുകയാണു്. മാർ തോമ്മാ ക്രിസ്തുവിനാൽ ആകർഷിതനായി ക്രിസ്തുഭക്തനായിത്തീർന്നിരിക്കുന്നു. അദ്ദേഹത്തെ ഉടനെ അനുഗമിക്കണമോ അതോ അപ്പനെ യാത്രയാക്കിയിട്ടു മതിയോ എന്നൊരു വിചാരം അദ്ദേഹത്തിൽ അങ്കുരിച്ചു. തൽഫലമാണു് മേൽ പ്രസ്താവിച്ച അഭ്യർത്ഥന. അവിടെയുണ്ടായിരുന്ന ബഹുക്കൾ കർത്താവിനെ കണ്ടു, കേട്ടു: അത്രമാത്രം. എന്നാൽ ഭാഗ്യവാൻെറ ദൃഷ്ടിയാകട്ടെ യേശുവിലും യേശുവിൻെറ ദിവ്യവചനങ്ങളാകട്ടെ അദ്ദേഹത്തിലും പതിഞ്ഞിരുന്നു. അദ്ദേഹം ത്യാഗചിന്തകനായി. അതു ജീവിതപ്രതിഷ്ഠയുടെ പ്രഥമപടിയല്ലയോ എന്നു വായിക്കുന്നവൻ ചിന്തിക്കട്ടെ. ത്യാഗചിന്ത നല്ലതുതന്നെ. എന്നാൽ ദീർഘചിന്ത അപകടമാണു്; പ്രോത്സാഹയല്ല, പിന്തിരിപ്പയാണു് എന്നു പലരുടെയും അനുഭവം ഘോഷിക്കുന്നു. ത്യാഗചിന്തകന്മാർ ചിന്തയ്ക്കു വിധേയരാകുമ്പോഴെ ദൈവാശ്രയത്തോടെ ചാടണം: അന്ധകാരത്തിലേക്കു ചാടണം എന്നു സിദ്ധന്മാർ ഉപദേശിക്കുന്നു. ഭാവി ദൈവത്തിനു വിടണം. “കർത്താവെ, ഞാൻ നിന്നിൽ ആശ്രയിച്ചു: ഞാൻ ലജ്ജിച്ചുപോകരുതെ” എന്ന സങ്കീർത്തനപ്രാർത്ഥനപ്രകാരം ഏവംവിധം പ്രവർത്തിക്കുന്നവർ ലജ്ജിച്ചുപോകുവാൻ ഇടയാകയില്ല. നമ്മുടെ കർത്താവിൻെറ മറുപടി എന്താണു്? “നീ എൻെറ പിന്നാലെ വരിക: മരിച്ചവർ തങ്ങളുടെ മരിച്ചവരെ അടക്കംചെയ്യട്ടെ.” സഭാസേവനത്തിനായി മനസ്സു തിരിച്ചശേഷം പട്ടമേൽക്കണമോ വേണ്ടയോ, വിവാഹം ചെയ്യാതിരിക്കണമോ ചെയ്യണമോ എന്നു ചിന്തിച്ചിട്ടുള്ള അനേകം യുവാക്കന്മാർ ഉണ്ടു്. സഭയ്ക്കു സഹായ കൈ നീട്ടി വൻതുക കൊടുക്കണമെന്നു് ആഗ്രഹിച്ചശേഷം ദാനത്തീയതി നീക്കിക്കൊ

ണ്ടുപോകുന്നവർ പലരുണ്ട്. ഏവംവിധ വിഷയങ്ങളിൽ സൽപ്രേരണകൾക്കു താമസംവിനാ വിധേയരാകാതിരുന്നാൽ ചിന്ത ചിന്തകനെ ത്യാഗസാംപൂർണ്ണതയ്ക്കു സഹായിക്കയില്ല അതിനെ വിഫലാതപ്പെടുത്തുകയെ ഉള്ളു. ക്രിസ്തുവിനെ അനുഗമിക്കുന്നതിനുള്ള ആഗ്രഹം മാർ തോമ്മാശ്ലീഹായിൽ ഉദിക്കുന്നു. അന്തസമയം സ്വപിതാവിനെപ്പററിയുള്ള ചുമതലാസ്മരണ മനസ്സിൽ ഉയരുന്നു. എന്നാൽ ദീർഘ ചിന്തയ്ക്കു വിധേയനാകാതിരുന്നതിനാൽ സൽപ്രേരണാഫലമായ പ്രഥമ ചിന്തതന്നെ വിജയംകൊള്ളുന്നു.

“അവനോടുകൂടെ മരിക്കുന്നതിനു നമുക്കും പോകാം.” (യോഹന്നാൻ 11:16) വിശുദ്ധശിഷ്യൻ സ്വഗുരുവിനോടുള്ള സ്നേഹത്തിൽ വളർന്ന പൂർണ്ണത പ്രാപിച്ചിരിക്കുന്നു. ആ നിറഞ്ഞ സ്നേഹം ത്യാഗസംപൂർണ്ണതയെ ഉളവാക്കിയിരിക്കുന്നു. ലാസറിനെ ഉയർപ്പിക്കുവാൻ ശത്രുമദ്ധ്യത്തിലേക്കു പോകുന്നതിനു ഗുരു നിശ്ചയിച്ചിരിക്കുന്നു. യഹൂദന്മാർ ഇപ്പോൾതന്നെ നിന്നെ കൊല്ലുവാൻ ഭാവിച്ചുവല്ലോ. നീ പിന്നെയും അവിടെ പോകുന്നുവൊ എന്നു ശിഷ്യന്മാരിൽ ചിലർ വിലക്കുന്നു. അപ്പോൾ ദിദിമോസ് എന്നു പേരുള്ള തോമ്മാ സഹശിഷ്യന്മാരോട് “അവനോടുകൂടെ മരിക്കുന്നതിനു നമുക്കും പോകാം,” എന്നു പറയുന്നു. ഗുരുവിനെക്കാൾ വലിയ ശിഷ്യനില്ലല്ലോ ഗുരുവിനു വധമെങ്കിൽ ശിഷ്യനും അതുതന്നെ വരും, വരട്ടെ എന്ന് അദ്ദേഹം ഉറയ്ക്കുന്നു. സംശയമാനസ്സനായ തോമ്മാശ്ലീഹാ ഈ കാര്യത്തിൽ ശേഷം ശ്ലീഹന്മാർക്കു നേതൃത്വം നൽകുന്നു.

“കർത്താവെ, നീ എവിടേക്കു പോകുന്നു എന്നു ഞങ്ങൾ അറിയുന്നില്ല! ആകയാൽ വഴി ഞങ്ങൾ എങ്ങനെ അറിയും?” (യോഹ. 14:5) ഈ അദ്ധ്യായത്തിൽ കാണുന്ന പ്രഭാഷണം ശ്ലീഹന്മാർക്കു സുഗ്രാഹ്യമായിരുന്നില്ല. അത്ര ഉയർന്ന ആത്മവീക്ഷണനിലയിൽ നിന്നുള്ളതായിരുന്നു അത്. പീലിപ്പോസും തോമ്മാസും സംശയനിവാരണാർത്ഥം ചോദ്യങ്ങൾ ചോദിക്കുന്നു. അവയുടെ മറുപടികൾ ശേഷം ശിഷ്യന്മാർക്കും വിജ്ഞാനപ്രദമത്രെ. പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരണമെ: അതുകൊണ്ടു ഞങ്ങൾ സംതൃപ്തരായിക്കൊള്ളാം എന്നു പീലിപ്പോസ് ശ്ലീഹാ അറിയിച്ചപ്പോൾ എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു എന്നു നാഥൻ വിശദമാക്കി. തോമ്മാസിന്റെ ചോദ്യത്തിനു മറുപടി ഞാൻ വഴിയും സത്യവും ജീവനുമത്രെ എന്നായിരുന്നു. മ്ശിഹായെക്കുറിച്ചുള്ള അറിവിലും തന്നോടുള്ള സ്നേഹത്തിലും ഒരുവനും പൂർണ്ണനല്ല. അവയിൽ വളർന്നുവരുന്തോറും തന്റെ ഏവംവിധമുള്ള വചനങ്ങളും കൂടുതൽ കൂടുതൽ അർത്ഥവത്തായി അനുഭവപ്പെട്ടുകൊണ്ടിരിക്കുമെന്നല്ലാതെ അവയൊക്കെയും എങ്ങനെയാണു വ്യാഖ്യാനിക്കുക.

“ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതുകൾ കാണുകയും ആണിപ്പഴുതുകളിൽ വിരലിടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല......എന്റെ കർത്താവും എന്റെ ദൈവവുമെ” (യോഹ 20;25, 23). കുരിശിക്കപ്പെട്ടു മരിച്ചു കബറടക്കപ്പെട്ട യേശുമ്ശിഹാ ഉയിർത്തെഴുന്നേററു. ഉയിർത്തെഴുന്നേററ യേശുവിനെ ആദ്യമായി കണ്ടപ്പോൾ ശിഷ്യന്മാർ സന്തോഷിച്ചു. എന്നാൽ യേശു പ്രത്യക്ഷപ്പെട്ട ആ സന്ദർഭത്തിൽ നിർഭാഗ്യവശാൽ തോമ്മാ ആ ശിഷ്യഗണത്തിൽ ഹാജരില്ലായിരുന്നു. ആകയാൽ ആ സന്തോഷം അനുഭവിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല തന്മൂലം ഉളവായ സന്താപത്തിന്റെയും നിരാശയുടെയും പ്രകടനമായിരുന്നു ആദ്യവചനം. ഉയിർത്തെഴുന്നേററ യേശുവിനെ കണ്ടിരിക്കുക എന്നതു് ഏതൊരു ശ്ലീഹായുടെയും ഒരു പ്രധാന യോഗ്യതയായി പിന്നാലെ കരുതപ്പെട്ടതായി പൗലൂസ് ശ്ലീഹാ എഴുതിയിട്ടുണ്ട്. ആ യോഗ്യതയിൽ തോമ്മാശ്ലീഹാ കുറവുള്ളവനായി അപ്പോസ്തലസ്ഥാനത്തുനിന്നും തള്ളപ്പെടുവാൻ ഇടയാകയോ? ഒരിക്കലും പാടില്ല. അതുകൊണ്ടുകൂടെയായിരിക്കാം അദ്ദേഹംകൂടെ സന്നിഹിതനായിരുന്ന ശ്ലൈഹികസമൂഹത്തിനു യേശു വീണ്ടും പ്രത്യക്ഷപ്പെട്ടതു്. നിന്റെ വിരൽ ഇവിടേക്കു നീട്ടുക; എന്റെ കൈകൾ നീ കാണുക. നിന്റെ കൈ നീട്ടി എന്റെ വിലാപ്പുറത്തു് ഇടുക. അവിശ്വാസിയാകാതെ വിശ്വാസിയായിരിക്കുക. അരുമനാഥൻ മരിച്ചതിൽ തോമ്മാശ്ലീഹായുടെയും സങ്കടവും നിരാശയും നീക്കി ശേഷം

ശ്ലീഹന്മാരെപ്പോലെ അദ്ദേഹത്തെയും സൗഭാഗ്യവാനാക്കുവാൻ ദൈവപുത്രന്നു പ്രസാദമുണ്ടായി. തോമ്മാശ്ലീഹാ വിലാപ്പുറത്തേക്കു കൈ നീട്ടിയൊ? അദ്ദേഹം ആണിപ്പഴുതുകളിലേക്കു വിരൽ സമീപിപ്പിച്ചുവൊ? സുവിശേഷങ്ങൾ ഒന്നും പറയുന്നില്ല. അദ്ദേഹത്തിൻെറ സംശയനിവാരണത്തിന്നും വിശ്വാസപൂർണ്ണതയ്ക്കും മേല്പദ്ധരിച്ച തിരുമൊഴികൾ ധാരാളം മതിയാകുമായിരുന്നു. അദ്ദേഹം സംതൃപ്തനായി. "എൻെറ കർത്താവും എൻെറ ദൈവവുമെ" സ്വയപ്രതിഷ്ഠ പരിപൂർണ്ണമായി.

സ്വന്ത നാടുവിട്ട് ഏററവും വിദൂരമായ നമ്മുടെ നാട്ടിലേക്കു വന്ന മാർ തോമ്മായുടെ സ്വാമിഭക്തിയും ത്യാഗവും എത്രയോ ആദരണീയമാണ്! മറേറതപ്പോസ്തോലനേയുംകാൾ വിദൂരയാത്ര ചെയ്തതു നമ്മുടെ കാവൽപിതാവായ ഈ അപ്പോസ്തോലനത്രെ. അതുതന്നെയും ആചാരമര്യാദകളിൽ സ്വജാതിയോടു യാതൊരു സാമ്യവുമില്ലാത്ത ഒരു ജാതിയുടെ അടുക്കലേക്കും കാലാവസ്ഥ വളരെ വ്യത്യാസപ്പെട്ട ഒരു ദേശത്തേക്കും ആയിരുന്നുവല്ലൊ. ക്രിസ്താബ്ദം 51-ാമാണ്ട് ആ മഹാ മിഷ്യനറി ഇവിടെ വന്നു. അദ്ദേഹം പല സ്ഥലങ്ങളിൽ സുവിശേഷം പ്രസംഗിച്ചു. നമ്മുടെ കർത്താവ് അദ്ദേഹത്തോടുകൂടെ പ്രവർത്തിച്ചും അദ്ദേഹത്താൽ നടന്ന അത്ഭുതങ്ങൾ മൂലം വചനത്തെ ഉറപ്പിച്ചും പോന്നു. ബ്രാഹ്മണർ ഉൾപ്പെടെ അനേകർ മാമോദീസാ സ്വീകരിച്ചു

മലിയാങ്കര (കൊടുങ്ങല്ലൂരിനു സമീപം) പാലൂർ, പറവൂർ അഥവാ കോട്ടയ്ക്കായൽ, ഗോക്കമംഗലം, നിരണം, ചായൽ അല്ലെങ്കിൽ നിലയ്ക്കൽ, കുരക്കേണിക്കൊല്ലം (കൊല്ലം) എന്നീ ഏഴു സ്ഥലങ്ങളിൽ അദ്ദേഹം പള്ളികൾ സ്ഥാപിച്ചു. ഇവയിൽ 4 പള്ളികൾ ഇപ്പോഴും സ്ഥിതിചെയ്യുന്നു. അവയുടെ ഭരണത്തിനു വേണ്ട ക്രമീകരണങ്ങൾ ചെയ്തശേഷം സുവിശേഷവേല തുടർന്നു വടക്കോട്ടു യാത്രചെയ്തു. (ദൈവമാതാവായ വിശുദ്ധ കന്യകമറിയാം 62-ൽ ഇഹലോകം വിട്ടപ്പോൾ മാർ തോമ്മാ ഉൾപ്പെടെ എല്ലാ ശ്ലീഹന്മാരെയും അവരവർ ആയിരുന്ന സ്ഥലത്തുനിന്നു ഭാഗ്യവതിയുടെ അടുക്കലേക്ക് ഒായാറിൽക്കൂടെ പരിശുദ്ധ റൂഹാ കൊണ്ടുപോയതായി ആ ശുദ്ധിമതിയെക്കുറിച്ചുള്ള ചരിത്രത്തിൽ നാം കാണുന്നു). പരിശുദ്ധൻ ക്രിസ്തുവിനെ പ്രസംഗിച്ചു യാത്രചെയ്തു വരവേ, 72-ാമാണ്ട് ധനുമാസം 18-ാംതീയതി മൈലാപ്പൂരിൽവച്ച് അദ്ദേഹത്തിൻെറ നേരെ ഒരു എമ്പ്രാൻ ഒരു അസ്ത്രം എയ്തു. അതു ശരീരത്തിൽ തുളച്ചുകയറി: മൂന്നാംദിവസം, 21-ാം തീയതി അദ്ദേഹം ദിവംഗതനായി.

ആകാശം നക്ഷത്രങ്ങളാലും ഭൂമി സസ്യങ്ങളാലും അലംകൃതമായിരിക്കുന്നു; എന്നാൽ മാർ തോമ്മാശ്ലീഹാ അദ്ദേഹത്തിൻെറ രക്തത്താൽ അലംകൃതനായിരിക്കുന്നു. ആകാശവും അതിലെ നക്ഷത്രങ്ങളും മാഞ്ഞുപോകും: ഭൂമിയും അതിലെ സസ്യങ്ങളും കടന്നുപോകും; എന്നാൽ മാർ തോമ്മാശ്ലീഹായുടെ ഓർമ്മ എന്നേക്കും നിലനിൽക്കും. അദ്ദേഹത്തിൻെറ ഓർമ്മ സഭയ്ക്കും നാമോരോരുത്തർക്കും കോട്ടയും, സ്വതന്ത്ര ഇൻഡ്യയിൽ സുവിശേഷഘോഷണത്തിന് അനേകം യുവാക്കന്മാർക്കു പ്രേരകവും ആയിരിക്കട്ടെ.

* മയിലാപ്പൂരിൽ—മ്ശിഹായെപ്രതി
തൻ—ജീവൻ വച്ചവനേ,
നിരണം മുതലായവയേഴു—ഭവനം
സംസ്ഥാപിച്ചവനേ,
ഇൻഡ്യായുടെ കവൽക്കാരാ—മാന്യ
പിതാവേ മാർ തോമ്മാ
ഓർക്കണമേ ഞങ്ങളെയെന്നാളും.

* ഉടയോൻനഥാ ഗിരിസീനാ....എന്ന മട്ടിൽ.

# വി: തോമ്മാശ്ലീഹാ സ്ഥാപിച്ച പാലയൂർ പള്ളി.

(ദിവ്യശ്രീ ഏവരത്തു കിഴക്കതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചേപ്പാടു്)

പാലയൂർ അഥവാ പാലൂർ എന്നു യൂറോപ്യൻ റിക്കാർട്ടുകളിൽ അറിയപ്പെടുന്ന ഗ്രാമം ബ്രിട്ടീഷ് മലബാറിൽ പൊന്നാനി താലൂക്കിൽ തെക്കെ ചാവക്കാട്ടു സ്ഥിതിചെയ്യുന്നു. ഈ സ്ഥലം അറബിക്കടലിൽനിന്നും ഒന്നരമൈൽ ദൂരം മാത്രമെയുള്ളു. തെക്കും കിഴക്കും അരുവികളും നാലുമൈൽ തെക്കുമാറി ഒരു നദിയും ഉണ്ടു്. ചെററുവാ എന്ന സ്ഥലത്തുള്ള ഈ നദീമുഖം പുരാതനകാലത്തു കൊടുങ്ങല്ലൂരും കൊച്ചിയുമായി കച്ചവടം നടത്തിപ്പോന്നിരുന്ന ഒരു തുറമുഖമാണു്. ഒന്നാം നൂററാണ്ടിൽ പാലയൂർ ഒരു ബ്രാഹ്മണഗ്രാമവും ശിവക്ഷേത്രം ഉള്ള സ്ഥലവുമായിരുന്നു. പാലയൂരിനു മൂന്നു മൈൽ കിഴക്കു് പാവറട്ടിക്കു് അടുത്തു വാമനാട്ടു് എന്ന സ്ഥലത്തും ബ്രാഹ്മണർ ധാരാളമായി അധിവസിച്ചിരുന്നു. പാലയൂരിൽ ഉണ്ടായിരുന്ന അമ്പലത്തിന്റെയും കുളത്തിന്റെയും അവശിഷ്ടങ്ങൾ ഇന്നും കാണ്മാനുണ്ടു്. എന്നാൽ ഇപ്പോൾ പാലയൂർ ഗ്രാമത്തിൽ ഒരു ഒററ ബ്രാഹ്മണകുടുംബംപോലും ഇല്ല. പുരാതനവും പ്രസിദ്ധവുമായ അമ്പലം നിന്ന സ്ഥലത്തു് ഇപ്പോൾ ഒരു കത്തോലിക്കാദേവാലയമാണു സ്ഥിതിചെയ്യുന്നതു്.

വി: തോമ്മാശ്ലീഹാ സ്ഥാപിച്ച ഏഴു പള്ളികളിൽ ഒന്നാണു് ഇതെന്നു സംശയലേശമെന്യെ പാരമ്പര്യമായി വിശ്വസിക്കപ്പെട്ടുപോരുന്നു. പേർഷ്യൻ ഉൾക്കടൽവഴി വ്യാപാരത്തിനായി കപ്പലുകൾ ധാരാളമായി വന്നുകൊണ്ടിരുന്ന ഒരു തുറമുഖമാണു ക്രാംഗന്നൂർ അഥവാ കൊടുങ്ങല്ലൂർ. ചേരരാജാക്കന്മാരുടെ തലസ്ഥാനവും കൊടുങ്ങല്ലൂരായിരുന്നു. കച്ചവടപ്രാധാന്യം നിമിത്തം അന്യോന്യം സംസർഗ്ഗമുള്ള ഓരോ യഹൂദക്കൂട്ടം പാലയൂരും കൊടുങ്ങല്ലൂരുമുണ്ടായിരുന്നു. വി: തോമ്മാശ്ലീഹാ യഹൂദസ്നേഹിതനായ ഹാബാനോടുകൂടി കടൽയാത്രചെയ്തു ഇൻഡ്യയിൽ കൊടുങ്ങല്ലൂർ വന്നിറങ്ങി. കൊടുങ്ങല്ലൂരിനു സമീപമുള്ള മാലിയാങ്കരയിൽ ഒരു പള്ളി സ്ഥാപിച്ചശേഷം പാലയൂരേക്കാണു ശ്ലീഹാ പോയതു്. യഹൂദതാമസത്തിന്റെ അവശിഷ്ടങ്ങൾ ഇപ്പോഴും കാണപ്പെടുന്ന പാലയൂരേക്കു വി: ശ്ലീഹാ പോയതു് അവിടെ യഹൂദന്മാരുണ്ടെന്നുള്ളതുകൊണ്ടായിരിക്കണം. ഏതായാലും കൊടുങ്ങല്ലൂരിൽനിന്നും വി. ശ്ലീഹാ പാലയൂരിൽ എത്തി യഹൂദന്മാരെയും നമ്പൂതിരി ബ്രാഹ്മണരെയും ക്രിസ്തുമാർഗ്ഗത്തിൽ ചേർത്തു.

ഒരു ദിവസം വി: ശ്ലീഹാ പാലയൂർ ക്ഷേത്രക്കുളം സന്ദർശിച്ചപ്പോൾ അവിടെ ബ്രാഹ്മണർ കുളത്തിൽ സ്നാനംചെയ്തു മന്ത്രോച്ചാരണത്തോടുകൂടി വെള്ളം മുകളിലേക്കു് എറിയുന്നതു കണ്ടു. ഇതെല്ലാം പ്രയോജനരഹിതമെന്നും രക്ഷാമാർഗ്ഗങ്ങളല്ലെന്നും ശ്ലീഹാ അവരോടു പറഞ്ഞു. ശ്ലീഹായുമായി അവർ വാദപ്രതിവാദം നടത്തി. എന്തെങ്കിലും ഒരത്ഭുതം കാണിച്ചാൽ ബ്രാഹ്മണർ ക്രിസ്തുമതം സ്വീകരിക്കുന്നതാണെന്നു ശ്ലീഹായോടു പറഞ്ഞു എന്റെ ദൈവം സർവ്വശക്തനാണെന്നും അത്ഭുതം പ്രവർത്തിക്കുന്നവനാണെന്നും ശ്ലീഹാ മറുപടി പറകയും കുളത്തിൽനിന്നു കുറെ വെള്ളം കോരി മേലോട്ടു് എറികയും ചെയ്തു. ബ്രാഹ്മണർ അതിശയിക്കുമാറു് വെള്ളം കോരിയിടം കുഴിയായി കിടക്കയും മേലോട്ടു് എറിഞ്ഞ വെള്ളം വലിയ തുള്ളികളായി വായുവിൽ സഞ്ചരിക്കയും പൂക്കളായി താഴെ വീഴുകയും ചെയ്തു. നമ്പൂതിരിബ്രാഹ്മണർ ഇതിൽ അത്ഭുതപ്പെട്ടു ഭൂരിപക്ഷവും ആ കുളത്തിൽതന്നെ ശ്ലീഹാ മുഖാന്തിരം മാമ്മോദീസാ ഏററു. അവരുടെ കുടുംബങ്ങളും ഉടനെ മാമ്മോദീസാ മുങ്ങി. ഒരു ചുരുങ്ങിയ കൂട്ടം നമ്പൂതിരി ബ്രാഹ്മണർ "ഇനിയത്തെക്കുളി വാമനാട്ടു്"" എന്നു പറഞ്ഞു വാമനാട്ടേക്കു പൊയ്ക്കളഞ്ഞു. അമ്പലവും കുളവും അശുദ്ധപ്പെട്ടുപോയി എന്നുപറഞ്ഞു സ്ഥല

# ആത്മനിക്ഷേപം. M.C.K.

## 8. വിശുദ്ധ വായന.

ഹസ്കിയേൽ പ്രവാചകന് ഒരിക്കൽ ഒരു ദർശനമുണ്ടായി. സ്വർഗ്ഗം തുറന്നിരുന്നു. യഹോവയായ കർത്താവിന്റെ വലത്തുകൈ അവന്റെ അടുക്കലേക്കു നീട്ടപ്പെട്ടിരുന്നു. ആ തൃക്കയ്യിൽ ഒരു പുസ്തകച്ചുരുൾ ഉണ്ടായിരുന്നു അവൻ സൂക്ഷിച്ചുനോക്കി. അപ്പോൾ ഒരു ശബ്ദവും അവൻ ശ്രവിച്ചു. മനുഷ്യപുത്രാ, ഞാൻ നിനക്കു തരുന്നതു നീ തിന്നുക: മനുഷ്യപുത്രാ, ഞാൻ നിനക്കു തരുന്ന ചുരുൾ വയററിലാക്കി നീ ഉദരം നിറയ്ക്കുക. അവൻ ആ ദർശനത്തിനു അനുസരണക്കേടു കാണിച്ചില്ല: അവൻ ആ ആജ്ഞയ്ക്കു കീഴ്പെട്ടു. അവൻ ആ പുസ്തകച്ചുരുൾ വാങ്ങി ഭക്ഷിച്ചു. അവന്റെ അനുഭവം എന്തായിരുന്നു? അതു വായിൽ തേൻപോലെ മധുരമായിരുന്നു. ആ ചുരുളിന്റെ അകത്തും പുറത്തും എഴുത്തുണ്ടായിരുന്നു. വിലാപങ്ങളും സങ്കടവും കഷ്ടവുമാണ് അതിൽ എഴുതപ്പെട്ടിരുന്നതു്. എന്നിട്ടും അതു് എത്രയും ആസ്വാദ്യകരമായിരുന്നു.

ആ ദിവ്യദർശനത്തെപ്പററി പ്രശാന്തമായി ചിന്തിക്കുക: അതിൽ ആത്മനിക്ഷേപം ഉണ്ടു്. ഏശയ്യാ പ്രവാചകനുണ്ടായ ദർശനത്തിൽ അഗ്നിക്കൊടിലാൽ അവനു നൽകപ്പെട്ടതും അവൻ അനുഭവിച്ചതുമായ തീക്കട്ട ജീവന്റെ അപ്പത്തെ സൂചിപ്പിച്ചിരുന്നപ്രകാരം ഹസ്ക്കിയേൽ പ്രവാചകനു നൽകപ്പെട്ടതും അവൻ അനുഭവിച്ചതുമായ പുസ്തകച്ചുരുൾ ജീവന്റെ വചനത്തെ സൂചിപ്പിച്ചിരുന്നു. ജീവന്റെ

---

ത്തെയും ജനങ്ങളെയും ശപിച്ചിട്ടാണ് അവർ പോയതു്. അവർ ശപിച്ചതുനിമിത്തമാണു പാലയൂരിനും ചുററുപാടുള്ള സ്ഥലത്തിനും ശാപക്കാട്ട്–ചാവക്കാട്ട് എന്നു പേരുണ്ടായതു്.

പാലയൂരെ ബ്രാഹ്മണർ ക്രിസ്ത്യാനികളായതും ശ്ലീഹായുടെ അത്ഭുതവും ക്ഷേത്രം പള്ളിയായി രൂപാന്തരപ്പെട്ടതും സ്ഥലവാസികളായ ഹിന്ദുക്കളിൽപോലും പരമ്പരയാ സംസാരവിഷയമാണ്: പാലയൂരിനു ചുററുപാടുമുള്ള ഗ്രാമങ്ങളിലെ ബ്രാഹ്മണരും ശ്ലീഹായെപ്പററിയും ബ്രാഹ്മണരുടെ മതപരിവർത്തനത്തെപ്പററിയും പറയുന്നുണ്ടു്. ഇപ്പോഴും ബ്രാഹ്മണർ പാലയൂരിന്റെ അതൃത്തിക്കുള്ളിൽ വെള്ളം കുടിക്കയോ കുരിക്കു കുടിക്കയോപോലും ചെയ്യുന്നതു ശാപമാണെന്നു കരുതുന്ന ഈ ഹിന്ദു ആചാരങ്ങളും മതപരിവർത്തനത്തെപ്പററിയുള്ള അവരുടെ സമ്മതവും സ്ഥലത്തെ പാരമ്പര്യവും ഈ ചരിത്രത്തിനു കൂടുതൽ ഉറപ്പു നൽകുന്നു.

പാലയൂർ ഗ്രാമത്തിനു പുറത്തായി താമസിച്ചിരുന്ന യഹൂദന്മാരോടും ശ്ലീഹാ സുവിശേഷം അറിയിച്ചു. യഹൂദന്മാരിൽ പലരും ക്രിസ്തുവിൽ വിശ്വസിക്കയും അവരുടെ ദേശീയനായ വി. ശ്ലീഹാ അവരെ മാമോദീസാ മുക്കുകയും ചെയ്തു. ക്ഷേത്രം നിന്നതായ ഇപ്പോഴത്തെ പള്ളി സ്ഥലത്തുനിന്നും ഒരു ഫർലാങ്ങ് അകലെയായി യഹൂദപ്പള്ളിയുടെ അവശിഷ്ടങ്ങൾ ഇപ്പോഴും കാണാനുള്ളതിൽനിന്നും യഹൂദന്മാരെപ്പററിയുള്ള ചരിത്രം വാസ്തവമെന്നു വിചാരിക്കാം. ഒരു ക്രിസ്ത്യാനിയുടെ കൈവശം വന്നുചേർന്നിരിക്കുന്ന ആ സ്ഥലത്തിനു ഗവൺമെന്റു റിക്കാർട്ടുകളിൽ കാണുന്നതും ഇപ്പോൾ വിളിക്കുന്നതുമായ പേരു് യൂദൻ മരുതക്കുന്ന് എന്നാണ്. ഇപ്പോഴത്തെ ആ സ്ഥലത്തിന്റെ ഉടമസ്ഥൻ അവിടം കുഴിച്ചുനോക്കിയതിൽ കല്ലുകൾ വളരെ താഴ്ചയിൽ അടുക്കിനു കെട്ടിയിരിക്കുന്നതായി മനസ്സിലായി. പാലയൂർ ഒരു യഹൂദക്കൂട്ടവും പള്ളിയും രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ഉണ്ടായിരുന്നതായി കൊച്ചിയിലെ യഹൂദന്മാരും പറയുന്നുണ്ടു്.

(തുടരും)

അപ്പമായ വിശുദ്ധ കുർബാനപോലെതന്നെ ജീവന്റെ വചനമായ വിശുദ്ധ ഗ്രന്ഥങ്ങളും നമുക്ക് ആവശ്യമാണ്.

അനുഭവിച്ചാൽ അറിയാം: തിരുവചനങ്ങൾ മധുരമേറിയവയാണ്. അവ സ്വർണ്ണത്തെക്കാളും നല്ല രത്നങ്ങളെക്കാളും ആഗ്രഹിക്കത്തക്കവയും തേനിനെക്കാളും തേൻകട്ടയെക്കാളും മാധുര്യമുള്ളവയുമാകുന്നു. അവ ആത്മാവിനെ തണുപ്പിച്ച് ആനന്ദിപ്പിക്കും. അവ കണ്ണുകളെ ശോഭിപ്പിക്കും. അവ കാലുകൾക്കു പ്രകാശവും ഊടുവഴികൾക്കു വിളക്കും ആകുന്നു. വിലയേറിയതും രുചികരവും പ്രകാശപൂർണ്ണവുമായ ദിവ്യവചനങ്ങൾ വേദപുസ്തകമൂലവും ഇതര വിശുദ്ധ ഗ്രന്ഥങ്ങൾമൂലവും നമുക്കു നൽകപ്പെട്ടിരിക്കുന്നു. ആ നിധി നാം കരസ്ഥമാക്കി ഉപയോഗിക്കുന്നുണ്ടോ? ആ തേൻ നാം എടുത്തു രുചിക്കുന്നുണ്ടോ? ആ ടോർച്ചു നാം ഞെക്കി തെളിക്കുന്നുണ്ടോ? യുദ്ധരംഗത്തിങ്കൽനിന്നു മാസന്തോറും മകൻ അയച്ചുകൊണ്ടിരുന്ന നോട്ടുകൾ ഉപജീവനത്തിനുള്ള പണമാണെന്നറിയാതെ പടങ്ങളാണെന്നു ധരിച്ചു പെട്ടിയിൽ വച്ചു പട്ടിണി കിടന്ന കുഗ്രാമവാസിയെപ്പോലെയത്രെ ആത്മപോഷണത്തിനായി നൽകപ്പെട്ടിട്ടുള്ള വിശുദ്ധ ഗ്രന്ഥങ്ങളുടെ വില അറിയാതെ, അവ വായിച്ചു പ്രയോജനപ്പെടുത്താതെ, ആത്മശുഷ്കനായി ജീവിക്കുന്ന ക്രിസ്ത്യാനി. "ഞാൻ വിശുദ്ധ പുസ്തകങ്ങൾ വായിക്കുമ്പോൾ എന്നോടു ദൈവം സംസാരിക്കുന്നു: ഞാൻ പ്രാർത്ഥിക്കുമ്പോൾ ദൈവത്തോടു ഞാൻ സംസാരിക്കുന്നു", എന്നു ഒരു പുണ്യവാൻ പറഞ്ഞിട്ടുണ്ട്. ദൈവത്തോടുകൂടെ നടക്കുന്നതിന് ആഗ്രഹിക്കുന്നവൻ നിത്യവും വായിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യണം. ഭക്ഷണവും വായുവുംപോലെ ഇവ രണ്ടും നമുക്ക് അത്യാവശ്യമത്രെ വായന ഭക്ഷണാനുഭവത്തിനും പ്രാർത്ഥന ശ്വാസോച്ഛ്വാസനത്തിനും തുല്യമത്രെ. രണ്ടുനേരമെങ്കിലും ഭക്ഷണം കഴിക്കുകയും സദാ ശ്വാസോച്ഛ്വാസം നടത്തുകയും ചെയ്യാതെ യാതൊരുവനും ആരോഗ്യവാനായി ജീവിക്കുവാൻ സാധിക്കുന്നതല്ലല്ലോ. നമ്മൾ ക്രമമായി വിശുദ്ധ ഗ്രന്ഥങ്ങൾ വായിക്കുകയും ഇടവിടാതെ പ്രാർത്ഥിക്കുകയും ചെയ്യുന്നുണ്ടോ? മാർ അപ്രേം പറഞ്ഞിരിക്കുന്നു—"സഹോദരാ നീ അറിഞ്ഞുകൊൾക: വിശുദ്ധ ഗ്രന്ഥത്തിൽനിന്നു വായിക്കാതെയും അതിൽനിന്നു പോഷണം പ്രാപിക്കാതെയും നീ കഴിക്കുന്ന ഓരോ ദിവസവും പിശാചുക്കളാൽ നീ പരാജിതനാകുകയും ഉദാസീനന്മാരോടുകൂടെ നീ എണ്ണപ്പെടുകയും ചെയ്യും."

ലോകത്തിൽ പുസ്തകങ്ങൾ ധാരാളമുണ്ട്. അവയൊക്കെയും പഴകിപ്പോകുന്നു. മിക്ക പുസ്തകങ്ങളും ഒരു പ്രാവശ്യം മാത്രമെ ആളുകൾ വായിക്കയുള്ളു. ചുരുക്കം ചില പുസ്തകങ്ങൾ രണ്ടോ മൂന്നോ പ്രാവശ്യം വായിച്ചെന്നു വന്നേക്കാം. എന്നാൽ വിശുദ്ധ വേദപുസ്തകം പഴകുന്നില്ല. അതു് എത്ര പ്രാവശ്യം വായിക്കുന്നുവോ അത്രയും നല്ലതു് എന്നു് അനുഭവസ്ഥ ഭക്തന്മാർ പറയുന്നു. അവയിലെ ആശയങ്ങൾക്കു് എന്നും ഒരു പുതുമയും ശക്തിയും ഉണ്ടു്. ശതാബ്ദങ്ങൾ കടക്കവേ പല ജാതിക്കാരും മതക്കാരും ആ വിശുദ്ധ പുസ്തകത്തിൽനിന്നു ജ്ഞാനവും പ്രബോധനവും ദിവ്യപ്രേരണയും സമ്പാദിച്ചിട്ടുണ്ടു്. അതു് ആത്മശക്തിയുടെ ഒരു അടിസ്ഥാനമാണു്. എന്നാളുമെന്നപോലെ ഇന്നും അതു മനുഷ്യാത്മാദർശപ്രാപ്തിക്കു സഹായപ്രദമത്രെ. കാരണമെന്താണു്? ആ വിശുദ്ധ ഗ്രന്ഥം ദിവ്യാത്മപ്രേരിതമാകുന്നു. അതു ദൈവത്തിന്റെ വചനമാകുന്നു. മനുഷ്യർ അറിഞ്ഞിരിക്കണമെന്നു ദൈവം ഉദ്ദേശിച്ച ദൂതുകളെ, അവിടുത്തെ നാവെന്നോണം ജീവിച്ചിരുന്ന സിദ്ധന്മാർമൂലം, അവിടുന്നു ലോകത്തിനു പ്രദാനംചെയ്തു. മാർ പത്രോസ് ശ്ളീഹാ പറഞ്ഞിട്ടുള്ളപ്രകാരം "ആ ദൂതുകൾ ഒരിക്കലും മനുഷ്യന്റെ ഇഷ്ടത്താൽ വന്നതല്ല: ദൈവത്തിന്റെ വിശുദ്ധന്മാർ ആത്മനിയോഗം പ്രാപിച്ചിട്ടു സംസാരിച്ചതത്രെ. നിങ്ങളുടെ ഹൃദയത്തിൽ ഉദയനക്ഷത്രം ഉദിക്കുവോളം ഇരുണ്ട സ്ഥലത്തു പ്രകാശിക്കുന്ന വിളക്കുപോലെ നിങ്ങൾ അതിനെ കരുതിക്കൊണ്ടാൽ നന്നു്." വേദത്തിലെ ചരിത്രങ്ങൾ ലോകത്തിൽ സംഭവിച്ചവയാണു്: അതിലെ തത്വജ്ഞാനം സത്യം അത്രെ. അതിലെ മതോപദേശം നിത്യജീവൻ ആകുന്നു. ബാല്യകാലം മുതൽ നാം ആ വിശുദ്ധ ഗ്രന്ഥ

ത്തെ ഭസ്നേഹിക്കണം: വായിക്കണം: അനുഭവമാക്കണം. "നീ നടക്കുമ്പോൾ അതു നിന്നെ നടത്തും: നീ ഉറങ്ങുമ്പോൾ അതു നിന്നെ കാക്കും: നീ ഉണരുമ്പോൾ അതു നിന്നോടു സംസാരിക്കും."

സൂക്ഷിച്ചുനോക്കിയാൽ വേദപുസ്തകം എത്രയോ രസകരമാണ്! എത്ര വിവിധവിഷയങ്ങളാണ് അതിലുള്ളതു്! രാജ്യചരിത്രം, ജീവചരിത്രം, കവിത, പ്രഭാഷണം, ഉപദേശസംഹിത, പ്രവചനങ്ങൾ, ഉപമകൾ, ചെറുകഥകൾ, സാന്മാർഗ്ഗികതത്വങ്ങൾ, വൈദ്യോപദേശങ്ങൾ, ആരാധനാരീതികൾ, സന്തോഷഗീതങ്ങൾ, സന്താപഗാനങ്ങൾ; മുതലായവയൊക്കെയും അതിൽ ഉണ്ട്. അവയുടെ കർത്താക്കളിൽ രാജാക്കന്മാർ, ആട്ടിടയന്മാർ, പണ്ഡിതന്മാർ, പാമരന്മാർ മുതലായ പലർ ഉൾപ്പെടുന്നു. പുസ്തകമോ വളരെ പുരാതനവുമാണ്. ക്രിസ്തുവിനു് ഏകദേശം ആയിരത്തഞ്ഞൂറുവർഷം മുമ്പു ജീവിച്ചിരുന്ന മോശമുതൽ ക്രിസ്താബ്ദം രണ്ടാംനൂററാണ്ടിൽ ജീവിച്ചിരുന്ന ക്ലിമ്മീസുവരെ നാല്പതോളം പരിശുദ്ധന്മാരത്രെ ആ ഗ്രന്ഥം എഴുതിയതു്. എങ്കിലും അവയിൽ പരസ്പരവിരുദ്ധമായി ഒന്നും ഇല്ല: എന്നാലോ അത്ഭുതകരമായ ഒരു ഐക്യത ഉണ്ടുതാനും. ഓരോ പുസ്തകവും ഓരോ ലിഖിതാവും ഓരോ വിധത്തിൽ പ്രദർശിപ്പിച്ചിരിക്കുന്നതു് ഒരേ ഒരു രത്നത്തെയാകുന്നു: ആ ദിവ്യമാണിക്യം മ്ശിഹാതന്നെ. വിശുദ്ധ ഗ്രന്ഥത്തിൻെറ അധികഭാഗവും മ്ശിഹാ ജനിക്കുന്നതിനു മുമ്പു് എഴുതപ്പെട്ടതാണെങ്കിലും അവിദ്ദേഹത്തിൻെറ വംശാവലി, നാമം, ജന്മസ്ഥലം, സ്വഭാവം, സേവനം, ഒററിക്കൊടുക്കലിൻെറ കൃത്യതുക, വസ്ത്രവിഭജനം, വധം, മരണമൊഴി, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം, പെന്തിക്കൊസ്തി ഇവയൊക്കെയെയുംകുറിച്ച് ആ ഭാഗത്തു് എഴുതപ്പെട്ടിട്ടുണ്ട്. പഴയനിയമം പ്രവചനവും പുതിയനിയമം നിവൃത്തിയുമാണ്. പുതിയനിയമം പഴയതിൽ മറഞ്ഞിരിക്കുന്നു: പഴയനിയമം പുതിയതിൽ വെളിപ്പെട്ടിരിക്കുന്നു. പഴയനിയമം അടിത്തറയും പുതിയനിയമം കെട്ടുപണിയും ആകുന്നു. ഏവംവിധം വിശുദ്ധ വേദം ആദ്യവസാനം മനോഹരമത്രെ.

പ്രസ്തുത വിശുദ്ധ ഗ്രന്ഥം നാം നിത്യവും വായിക്കണം: ആദരവോടെ വായിക്കണം: ശ്രദ്ധയോടെ വായിക്കണം. നാം വായിക്കുന്ന വചനങ്ങൾ വഴിയരികിലോ പാറപ്പുറത്തോ മുള്ളുകളുടെ ഇടയിലോ വീണ വിത്തുകൾപോലെ ആകരുതു്; എന്നാലോ നല്ല നിലത്തു വീണ വിത്തുകൾപോലെ ആയി ഭവിക്കണം. മുപ്പതോ അറുപതോ നൂറോ മേനി ഫലം പുറപ്പെടുവിക്കുവാൻ ഇടയാകണം. പല പരിശുദ്ധന്മാരെയും പ്രതിഷ്ഠാജീവിതത്തിലേക്കു് ആകർഷിച്ചതു ദിവ്യവചനങ്ങൾ ആയിരുന്നു. പരിശുദ്ധന്മാരെ പരിശുദ്ധന്മാരാക്കിത്തീർത്ത പല മാർഗ്ഗങ്ങളിൽ ഒന്നു് വിശുദ്ധ ഗ്രന്ഥപാരായണമായിരുന്നു.

ഒരുവൻ ലോകമൊക്കെയും സമ്പാദിക്കുകയും അവൻെറ ആത്മാവിനെ നഷ്ടപ്പെടുത്തുകയും ചെയ്താൽ എന്തു പ്രയോജനമുള്ളു എന്ന ചോദ്യം പല യുവാക്കന്മാരെ ചിന്താനിമഗ്നരാക്കി ജീവിതപ്രതിഷ്ഠയിലേക്കു നയിച്ചിട്ടുണ്ട്. ഈ ചെറിയവരിൽ ഒരുവനു നിങ്ങൾ ചെയ്തതു എനിക്കു ചെയ്തതായി കണക്കിടപ്പെടും എന്ന കർത്തൃമൊഴി പല ധനവാന്മാരെ ദാനധർമ്മശീലരാക്കിയിട്ടുണ്ട്. അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ, നിങ്ങൾ എൻെറ അടുക്കലേക്കു വരുവിൻ: ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം എന്ന ദിവ്യവിളി ഹൃദയതകർച്ചയും മനോവ്യസനവുമുള്ള എത്രയോപേർക്ക് ആശ്വാസം നൽകിയിട്ടുണ്ട്. സമ്പത്തിലോ ദാരിദ്ര്യത്തിലോ സന്തോഷത്തിലോ ദുഃഖത്തിലോ സുഖത്തിലോ രോഗത്തിലോ പുരോഗമനത്തിലോ അധോഗതിയിലോ ഏതൊരവസ്ഥയിലും ഇരിക്കുന്നവർക്കു വിശുദ്ധ ഗ്രന്ഥത്തിൽനിന്നു തക്കതായ ഉപദേശം കണ്ടുപിടിച്ചു ദിവ്യാനന്ദം ആസ്വദിക്കുകയും ദൈവഭക്തിയിൽ വളരുകയും ചെയ്യാവുന്നതാകുന്നു. ഈ വലിയ നിക്ഷേപമാകുന്ന വിശുദ്ധ ഗ്രന്ഥത്തെ നാം അഗണ്യമായി വിചാരിക്കരുതേ. തിരുവചനങ്ങൾ വെള്ളിത്താലത്തിൽ പൊൻനാരങ്ങാപോലെ ആകുന്നു: കേട്ടു് അനുസരിക്കുന്നവനു് അവ ജ്ഞാനിയായൊരു ശാസകൻ ആകുന്നു. "എല്ലാ തിരുവെഴുത്തും ദൈവശ്വാസീയമാകയാൽ ദൈവത്തിൻെറ മനുഷ്യൻ സകല സൽപ്രവൃത്തിക്കും

# പത്രാധിപക്കുറിപ്പുകൾ

## പെന്തിക്കുസ്തി.

പെന്തിക്കുസ്തിപ്പെരുനാൾ നാം ഭയഭക്തിപുരസ്സരം കൊണ്ടാടിയിരിക്കുന്നു. ഈ പെരുനാളിന്റെ ആചരണം എന്തു് ആത്മീയ നൽവരത്തെയാണു് ഓരോ വിശ്വാസിക്കും പ്രദാനംചെയ്യുന്നതെന്നു നാം അവധാനപൂർവം ചിന്തിക്കേണ്ടതാണു്. വിശേഷദിവസങ്ങളുടെ അനുഷ്ഠാനംകൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്ന ആത്മീയദാനങ്ങൾ നമുക്കു ലഭിച്ചില്ലെങ്കിൽ അവയുടെ ആചരണം നിരൎത്ഥകമാണു്.

നമ്മുടെ കൎത്താവിന്റെ സ്വൎഗ്ഗാരോഹണസമയത്തു്, വിശുദ്ധാത്മദാനം പ്രാപിക്കുന്നതുവരെ ശ്ലീഹന്മാർ യറുശലേമിൽ താമസിക്കണമെന്നു താൻ അവരോടാജ്ഞാപിച്ചു. അവർ ഏകമനസ്സോടെ ഒരു സ്ഥലത്തു പ്രാൎത്ഥനയിലും ഉപവാസത്തിലും ഉററിരുന്നു. ഏകാഗ്രമായ അവരുടെ കാത്തിരിപ്പു വിശുദ്ധാത്മപ്രാപ്തിക്കവരെ സഹായിച്ചു. പ്രാൎത്ഥന മാത്രമല്ല ഉപവാസവും ഈ കാത്തിരിപ്പിന്റെ ഒരനിഷേദ്ധ്യഘടകമായിരുന്നു. ആത്മാവിനെ പ്രാപിച്ച ഉടനെ അവർ ചെയ്ത പ്രധാന സംഗതി, സുവിശേഷദൂതുമായി അവർ ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും പോയി എന്നുള്ളതാണു്. അവരുടെ പ്രവൎത്തനങ്ങൾക്കു ഭൌമികമായ യാതൊരു പിന്തുണയും അവൎക്കില്ലായിരുന്നു. പൊക്കണമോ, വടിയോ അവർ എടുത്തില്ല. ശമ്പളം അവർ പററിയില്ല. മിഷ്യൻബോർഡുകളുടെ സഹായത്തിൽ അവർ ആശ്രയിച്ചുമില്ല. എങ്കിലും ഭൂമിയെ കീഴ്മേൽ മറിക്കുന്നതിനവർ ശക്തരായിരുന്നു. അവരുടെ ത്യാഗസന്നദ്ധതയും ദൈവാത്മനിറവുംകൊണ്ടു് അനേകായിരത്തെ ക്രിസ്തുവിങ്കലേക്കാകർഷിക്കുന്നതിനവൎക്കു സാധിച്ചു.

സുറിയാനിസഭയുടെ ബലഹീനാവസ്ഥയെപ്പററി ഇപ്പോൾ ആളുകൾ സാധാരണ ദുഃഖിക്കാറുണ്ടു്. അപ്പോസ്തോലികസഭയുടെ ശക്തി എവിടെ സ്ഥിതിചെയ്തിരുന്നുവെന്നു നാം മനസ്സിലാക്കുകയാണെങ്കിൽ ആളിലോ അൎത്ഥത്തിലോ നാം ആശ്രയിക്കുകയോ, സഭയുടെ ബലഹീനതയെപ്പററി ദുഃഖിക്കയോ ചെയ്യേണ്ട ആവശ്യമില്ല. മഹാകവി ടെനിസൻ പറയുന്നതുപോലെ ദൈവാശ്രയമുള്ള ഒരുവന്റെ ശക്തി പത്തുപേരുടേതിനോടു തുല്യമാണു്. പെന്തിക്കുസ്തി നമ്മെ ആത്മനിറവുള്ളവരാക്കി ഇൻഡ്യയുടെ നാനാഭാഗങ്ങളിലും പോയി ക്രിസ്തുവിന്റെ സുവിശേഷസാക്ഷ്യം വഹിക്കുന്നതിനു ശക്തരാക്കട്ടെ. "വന്നു സഹായിക്ക" എന്നുള്ള വിളി ഇൻഡ്യയുടെ നാനാഭാഗങ്ങളിൽനിന്നും നമ്മുടെ കൎണ്ണപുടങ്ങളിൽ പതിക്കുന്നുണ്ടു്.

---

വക പ്രാപിച്ചു തികഞ്ഞവൻ ആകേണ്ടതിനു് ഉപദേശത്തിനും ശാസനത്തിനും ഗുണീകരണത്തിനും നീതിയിന്നഭ്യസനത്തിനും പ്രയോജനമുള്ളതാകുന്നു എന്നും മുന്നെഴുതിയിരിക്കുന്നതൊക്കയും നമ്മിൽ സ്ഥിരതയും ആശ്വാസവും ഉളവാക്കി പ്രത്യാശയെ പ്രദാനംചെയ്യുമെന്നും മാർ പൗലൂസ് ശ്ലീഹാ പ്രബോധിപ്പിച്ചിട്ടുള്ളതു പ്രത്യേകം ഓൎത്തുകൊൾക.

തങ്കത്തെക്കാളും രമ്യം
തേനിൻകട്ടയിലും കാമ്യം
നിൻകല്പനകളറിഞ്ഞെന്നും
പാലിച്ചീടേണം ഞങ്ങൾ.

ഈലോകത്തിൽവച്ചങ്ങെ
അറിവാനും സ്നേഹിപ്പാനും
പരലോകെ തവ മോക്ഷത്തെ
നേടാനും വരമേകണമെ.

## മാർ തോമ്മാശ്ലീഹായുടെ ദുക്റോനോ.

സംഘടിതപ്രവൎത്തനങ്ങൾ നമ്മുടെ ഇടയിൽ കുറവാണു്. ഏകാത്മകമായി പ്രവൎത്തി

ക്കുന്നതിനു മാർ തോമ്മാദിനംപോലെയുള്ള ദിവസങ്ങൾ സഹായകരമാണു്. പൂർവ്വകാലങ്ങളിൽ മാർ തോമ്മാദിനം നാം അഹമഹമികയാ ആഘോഷിച്ചുകൊണ്ടിരുന്നു. എന്നാൽ ഇക്കാലങ്ങളിൽ ഒരാത്മീകമാന്ദ്യം നമ്മെ ബാധിച്ചതുകൊണ്ടോ എന്തോ മാർ തോമ്മാ ദിനആചരണത്തിനും ഒരു മാന്ദ്യം ഭവിച്ചിട്ടുണ്ടു്. ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം സിദ്ധിച്ചതോടുകൂടി ഒരു ദേശീയസഭയുടെ ആവശ്യത്തെപ്പററിയും ആളുകൾ കൂടുതൽ ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ടു്. ഇൻഡ്യയിലെ മാർ തോമ്മാശ്ലീഹായുടെ അപ്പോസ്തോലികവും കാതോലികവുമായ സഭയെക്കാൾ ഇതിനു കൂടുതൽ അർഹതയുള്ള സഭകൾ വേറെയില്ല. മാർ തോമ്മാദിന ആചരണം ഈ സഭയെപ്പററി കൂടുതൽ പ്രചാരം അക്രൈസ്തവരുടെ ഇടയിൽ ഉണ്ടാക്കുന്നതിനു സഹായിക്കുന്നതാണു്.

അടുത്ത മാർതോമ്മാദിനം ജൂലൈ 16-ാം തീയതിയായ കർക്കടകം 1-ാംതീയതിയാണു്. (സുറിയാനിക്കണക്കിനു കർക്കടകം 3) അന്നു് എല്ലാ സുറിയാനിപ്പള്ളികളിലും വി.കുർബ്ബാന അണയ്ക്കുന്നതിനും സഭയുടെ ഐക്യത്തിനുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിക്കുന്നതിനും വിശ്വാസികൾ ഉത്സുകരാകേണ്ടതാണു്. മനുഷ്യരാൽ സാദ്ധ്യമല്ലാത്തതു ദൈവത്താൽ സാദ്ധ്യമാണു്. അന്നു യോഗങ്ങൾ കൂടുകയും സഭയുടെ പുരോഗമനോന്മുഖങ്ങളായ സംഗതികളെപ്പററി പ്രസംഗങ്ങൾ ചെയ്യുകയും ചെയ്യുന്നതും നല്ലതാണു്. ഈ യോഗങ്ങളുടെ റിപ്പോർട്ടുകൾ ദിനപ്പത്രങ്ങൾക്കും "മലങ്കരസഭയ്ക്കും" അയയ്ക്കുന്നതു് ഉപയോഗപ്രദമായിരിക്കും.

## മലങ്കരസഭാമാസികയുടെ ഒരു പുതിയ സ്നേഹിതൻ.

മലങ്കരസഭാമാസിക ഒരിക്കലും കണ്ടിട്ടില്ലാത്ത ഒരാൾ ഈയിട ഭാഗ്യവശാലോ, നിർഭാഗ്യവശാലോ, അതു കാണാനിടയായി. ആദ്യം കണ്ട ആ ലക്കത്തിൽ "ഓർത്തഡോക്സ്സഭ 1926-ൽ മാർ ബസ്സേലിയോസ് ദ്വിതീയനാൽ കോട്ടയത്തു സ്ഥാപിക്കപ്പെട്ടു" എന്നു് എറണാകുളത്തുനിന്നു പുറപ്പെടുന്ന സത്യദീപത്തിൽ കണ്ട ഒരു പ്രസ്താവനയെ വിമർശിച്ചു മലങ്കരസഭയിൽ എഴുതിയിരുന്ന പത്രാധിപക്കുറിപ്പിലാണു് ആ സ്നേഹിതന്റെ കണ്ണു പതിഞ്ഞതു്. ഈ പ്രസ്താവന ചരിത്രദൃഷ്ട്യാ സാധുവാണെന്നു തെളിയിക്കാൻ ശ്രമിക്കാതെ യാക്കോബായക്കാർ "വെളിവുകെട്ടവരാണെന്നും" "വട്ടിപ്പണത്തിന്റെ പുറകെ പോയി നിരാശയിൽ കഴിച്ചുകൂട്ടുന്നവരാണെന്നും" "കാലവൈപരീത്യം കൊണ്ടാണു് യേശുമ്ശിഹായുടെ സഭ കോട്ടയത്തു സ്ഥാപിച്ചതെന്നും" മററുമുള്ള ജുഗുപ്സാവഹമായ പ്രസ്താവനകളാൽ നിബദ്ധീകൃതമായ, "കാലത്തിന്റെ വൈപരീത്യംതന്നെ സംശയമില്ല" എന്ന തലക്കെട്ടോടുകൂടിയ ഒരു ലേഖനവുമായി സത്യദീപത്തിൽ രംഗപ്രവേശം ചെയ്തിരിക്കുന്നതു്. ലേഖനകർത്താവു് ഒരു റോമൻകത്തോലിക്കനാണെങ്കിലും യാക്കോബായസഭയിലെ പുരോഹിതന്മാരോടും പ്രമാണികളായ അത്മേനികളോടും അടുത്തു പെരുമാറുന്ന ആളാണെന്നു തന്നാത്താൻ ഭാവിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ സുറിയാനിസഭയെപ്പററിയുള്ള ഉൽക്കണ്ഠയും അഭിപ്രായഗതിയും കാണുമ്പോൾ, കിംഗ്സ്ലീയോ മറേറാ ഒരിക്കൽ പ്രാർത്ഥിച്ചതുപോലെ "എന്റെ ഈ സ്നേഹിതന്മാരിൽനിന്നു ഞങ്ങളെ രക്ഷിക്കണേ"എന്നു പ്രാർത്ഥിക്കാതെ ഗത്യന്തരമില്ല. സുലഭമായ ഉപദേശങ്ങളുംകൊണ്ടു ചാടിപ്പുറപ്പെടുന്ന സ്നേഹിതന്മാർ ഓർക്കേണ്ടതു സ്വന്ത കണ്ണിലെ കരടെടുക്കാതെ അന്യന്റെ കണ്ണിലെ കോലെടുക്കാൻ ഉദ്യമിക്കരുതെന്നാണു്.

റോമൻകത്തോലിക്കാ സ്നേഹിതന്മാർ സാധാരണ പാടുന്ന ഒരു പാട്ടാണു് സുറിയാനിസഭയിൽ കുഴപ്പങ്ങൾ ഉള്ളതുകൊണ്ടു വേഗം റോമാസഭയിൽ ചേരണമെന്നു്. റോമാസഭയിൽ മുമ്പും ഇന്നുമുള്ള കുഴപ്പങ്ങളുടെ ഒരംശം കുഴപ്പങ്ങൾ ഇന്നു സുറിയാനിസഭയിലില്ല. പഴയ കുഴപ്പങ്ങളെപ്പററി പറയുകയാണെങ്കിൽ 16-ാം നൂററാണ്ടിൽ രാജ്യങ്ങളെയും സാമ്രാജ്യങ്ങളെയും സഭക്കന്യമാക്കത്തക്ക വിധത്തിലുള്ള കുഴപ്പങ്ങൾ സുറിയാനിസഭ ഒരുകാലത്തും ഉണ്ടാക്കിയിട്ടില്ല. പ്രോട്ടസ്റ്റൻറിസം ആവിർഭവിച്ചതു സുറിയാനിസഭയിലല്ലാ റോമാസഭയിലാണെന്നു് ഇന്നും കേരളത്തിലുള്ള റോമൻകത്തോലിക്കർ മനസ്സി

# കാതോലിക്കാ ബാവാ തിരുമനസ്സിലെ ജന്മദിനാഘോഷം

## തിരുമനസ്സിലേക്കു 75 വയസ്സു പൂർത്തിയായിരിക്കുന്നു.

(പ്ര: ലേ. കണ്ടറ, 2-11-1124)

സ്ഥലം സിംഹാസന ചാപ്പലിന്റെയും മാർ തോമ്മാ സിമ്മനാരിയുടെയും എം.ജി.ഡി. ഹൈസ്കൂളിന്റെയും സ്ഥാപകനും പൌരസ്ത്യ കാതോലിക്കായും ആയ നിതാന്ത വന്ദ്യ ദിവ്യ

---

ലാക്കിയിട്ടില്ലെന്നാണു തോന്നുന്നതു്. പ്രൊട്ടസ്റ്റൻറിസത്തിന്റെ ആവിർഭാവത്തോടുകൂടെ ജർമ്മനി, ഫ്രാൻസ്, സ്വിറ്റ്സർലണ്ടു്, നോർവെ, സ്വീഡൻ, ഇംഗ്ലണ്ടു് മുതലായ രാജ്യങ്ങൾ മിക്കവാറും റോമൻകത്തോലിക്ക മതത്തിനു് അന്യമാകയല്ലെ ചെയ്തതു്? ഇന്നു യൂറോപ്പിലുള്ള റോമൻകത്തോലിക്കരിൽ അഞ്ചുശതമാനംപോലും പ്രായോഗികമായി കത്തോലിക്ക മതം അനുഷ്ഠിക്കുന്നവരല്ലെന്നു് ഇംഗ്ലണ്ടിൽനിന്നും പുറപ്പെടുന്ന ചർച്ചു്ടൈംസിൽ ഈയിട കണ്ടു. അതിനെ ഇതുവരെ ആരും എതിർത്തും കാണുന്നില്ല. പാപ്പാതിരുമനസ്സിലെ ആസ്ഥാനമായ ഇററലിയിലും വർദ്ധമാനമായ ഒരു പ്രൊട്ടസ്റ്റൻറു സഭയും ദൈവവിശ്വാസംപോലുമില്ലാത്ത ഗണ്യമായ ഒരു നല്ലശതമാനം കമ്മ്യൂണിസ്റ്റുകാരുമുണ്ടു്. കഴിഞ്ഞ തവണത്തെ തെരഞ്ഞെടുപ്പിൽ അവർ കാണിച്ച സ്വാധീനശക്തി അവരുടെ ഇന്നത്തെ അവിടത്തെ നിലയെ നല്ലതുപോലെ ദ്യോതിപ്പിക്കുന്നതാണു്. ഇംഗ്ലണ്ടിലും മററുമുള്ള ഒന്നാംകിട രാജ്യതന്ത്രജ്ഞന്മാർ പറയുന്നതു്, കമ്മ്യൂണിസത്തോടു റോമൻ കത്തോലിക്കസഭ ഇനിയും കണക്കുപറയേണ്ടിവരുമെന്നാണു്. ടോയിൻബി മുതലായ ശാസ്ത്രജ്ഞന്മാർ പറയുന്നതു് കമ്മ്യൂണിസം യൂറോപ്പിലെ നിരീശ്വരത്വത്തിലും പൊള്ളയായ ആത്മീയനിലയിലും വളർന്നു റഷ്യയിൽശക്തിപ്രാപിച്ച ഒരു കോഴിക്കുഞ്ഞാണെന്നാണു്. ലോകത്തിനു വിനാശഹേതുക്കളായ ഹിററ്ലർ, മുസ്സോലിനി മുതലായവർ റോമാസഭക്കാരുമാണു്. ഈ വക പരമാർത്ഥങ്ങൾ നിഗ്രഹനം ചെയ്യാണു്, അറിഞ്ഞോ, അറിയാതെയോ, നാല്പതുകൊല്ലങ്ങളായി വട്ടിപ്പണക്കേസ്സു സുറിയാനിസഭയിൽ നടക്കുന്നുവെന്നു കുററം പറയുന്നതു്. സുറിയാനിസഭയിൽ നാല്പതുകൊല്ലം വട്ടിപ്പണക്കേസ്സു് നടന്നെങ്കിൽ വലിയ റോമാസഭയിൽ നാല്പതുകൊല്ലം രണ്ടു് പാപ്പാമാരും നിരന്തരം പോരാടിക്കൊണ്ടിരുന്നിട്ടുണ്ടു്. ഈ നാൽപ്പതുകൊല്ലത്തെ പ്രവാസം കഴിഞ്ഞിട്ട ശതാബ്ദങ്ങൾ പലതു കഴിഞ്ഞിട്ടും ഇന്നും റോമാസഭ കനാനിൽ എത്തിയിട്ടില്ല. അവരാണു സുറിയാനിസഭയെ കനാനിലേക്കു ക്ഷണിക്കുന്നതു്. അവിടത്തെ വെള്ളരിക്കായും മത്തങ്ങായും ഞങ്ങൾക്കു താൽപ്പര്യമില്ല.

വട്ടിപ്പണക്കേസ്സു് പത്തു തുട്ടിനുവേണ്ടിയുള്ള പോരാട്ടമല്ല. ഒരവകാശത്തിനുവേണ്ടിയുള്ള സമരമാണു്. റോമാസഭയിലും ഇതുപോലെയുള്ള പോരാട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്. ഈ ദ്രശ സ്വാതന്ത്ര്യസമരത്തിനു പോംവഴി ഉണ്ടാകാഞ്ഞതല്ലെ ഇംഗ്ലണ്ടു മുഴുവനും ആംഗ്ലേയസഭയിൽ ലയിച്ചതു്. സുറിയാനിസഭ വലുതല്ലെങ്കിലും എതിർകക്ഷികളെ പിരിച്ചുവിടാതിരിക്കാനുള്ള ആത്മീയനില അവക്കുണ്ടെന്നഭിമാനിക്കുന്നു. കാലവൈപരീത്യം എല്ലാ സഭകൾക്കും ഉണ്ടാകും. ദൈവം സ്നേഹിക്കുന്നവരെ ശിക്ഷിക്കും. സഭയുടെ ശുദ്ധീകരണത്തിനുവേണ്ടി ദൈവത്തിന്റെ കൈ സഭയിൽ പ്രവർത്തിക്കയാണെന്നാണു ഞങ്ങൾ അതെപ്പററി വിചാരിക്കുന്നതു്. നിങ്ങൾ ഭാരപ്പെടേണ്ട. ഞങ്ങളുടെ കാര്യം ഞങ്ങൾ നോക്കിക്കൊള്ളാം. വൈദ്യാ നീ നിന്നെത്തന്നെ സുഖപ്പെടുത്തുക.

## മഹിമശ്രീ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ 76-ാമത്തെ ജന്മദിനം



ഇന്നു ടി സ്കൂളിൽ സാഘോഷം കൊണ്ടാടപ്പെട്ടിരിക്കുന്നു. രാവിലെ ബാവാ തിരുമേനിയും എം. സി. കുറിയാക്കോസു റമ്പാച്ചനും ഫാദർ എം. എം. ജേക്കബും കൂടി മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. അനന്തരം അദ്ധ്യാപകന്മാരുടെ അകമ്പടിയോടുകൂടെ ഹെഡ്മാസ്റ്റർ മി. കെ. എം. തോമ്മസ് സിമ്മനാധിയിൽവച്ചു തിരുമേനിയെ ഹാരം അണിയിച്ചു സ്കൂൾ ഹാളിലേക്ക് ആനയിച്ചു. അവിടെവച്ച് അധ്യാപകാദ്ധ്യേതാക്കളുടെ ഒരു യോഗംകൂടി. ഏതാനും കുട്ടികൾ സ്വാഗതമംഗളഗാനങ്ങൾ ആലപിക്കുകയും ശ്രീമാന്മാരായ കെ. ഒ. തോമ്മസുപണിക്കർ, ഒ. തോമ്മസ്, കെ. ആദിച്ചൻ, സി. എം. മാമ്മൻ എന്നിവർ തിരുമേനിയെ അനുമോദിച്ചും തിരുമേനിക്കു മംഗളമാശംസിച്ചും പ്രസംഗിക്കുകയും ചെയ്തു. തിരുമനസ്സിലെ സമുചിതമായ മറുപടിക്കുശേഷം കൃതജ്ഞതാപ്രകടനം കഴിഞ്ഞു ചീയേഴ്സോടെ യോഗം സമംഗളം പര്യവസാനിച്ചു. തിരുമനസ്സിലെ പാരിതോഷികമായി എല്ലാവർക്കും മധുരസാധനങ്ങൾ നൽകപ്പെടുകയുമുണ്ടായി.

## മംഗളാശംസ.

വിദ്വാൻ മി. ഒ തോമ്മസ് അദ്ദേഹത്തിന്റെ പ്രസംഗത്തിന്റെ ഒടുവിൽ ആശംസിച്ചതു്.

(കേക)

ആചാര്യർക്കാചാര്യനായ്,
താപസവരേണ്യനായ്,
ആരാലുമാരാധ്യനാം, യധ്യാത്മ
തേജസ്വിയായ്,
ആരിന്നു പൗരസ്ത്യമാം ക്രിസ്തീയ
സിംഹാസനേ-
ക്രിസ്തുവിൻ ധാമമായി നിസ്തുല്യം
ലസിക്കുന്നു;
ആരുടെ ചെങ്കോലിനാൽ
വൈരി പിൻവാങ്ങിടുന്നു?
ആരുടെയാതപത്രം താപത്തെ നീക്കീടുന്നു?
ആരുടെ കടാക്ഷത്താൽ ഭക്തന്മാർ നമിക്കുന്നു?
ആരുടെ പവിത്രമാം പ്രാർത്ഥന സഭയ്ക്കിന്നു-
കാവലായ് ഭദ്രമായി-ട്ടന്നിദം വർത്തിക്കുന്നു?
ആരുടെ സൽക്കീർത്തിയാം ചന്ദ്രിക
പാശ്ചാത്യരെ-
യാശ്ലേഷിച്ചെല്ലാടവും നീളവേ പരക്കുന്നു!
ആരിന്നു സുകൃതത്തിൻ കേദാരമായി നല്ലൊ-
രാദർശം ക്രിസ്ത്യാനികൾക്കാകവേ കാട്ടീടുന്നു?
ആരിന്നു ചിതറപ്പോയാട്ടിൻ
കൂട്ടത്തെയൊന്നി-
ച്ചിമ്പമാം മേച്ചിൽസ്ഥലേ പാലനം ചെയ്തീടുന്നു
ആ നല്ലയിടയനാം ബസ്സേലിയോസ്
തൃതീയാഖ്യ-
നായല്ലോ തിരുവയസ്സിന്നേഴുപത്തു മഞ്ചും.
ആനന്ദ പാരാവാര വീചിയിൽ
മുങ്ങിപ്പൊങ്ങി-
വാനിലെ മാലാഖമാർ ഗാനങ്ങൾ പാടീടുന്നു;
കേട്ടതു സഹജന്മാർ ഏറ്റുപാടുന്നതോഷാൽ
മുക്തന്മാർ മോദിക്കുന്നു, ഭക്തന്മാർ ഭജിക്കുന്നു;
ഭൂമിയിലതിൻ ഛായ സാന്ദ്രമായ് പരക്കുന്നു,
സ്വച്ഛമാമീഛായയിൽ നാമിതാ
സന്തൃപ്തരായ്
സ്വച്ഛന്ദം വസിക്കുന്നു, സ്വർഗ്ഗത്തെ
ലക്ഷ്യമാക്കി.
ഈ വന്ദ്യ തിരുമേനി സുചിരം
വാണീടുവാൻ
ദൈവത്തിൻ കടാക്ഷത്തെ-
പ്രാർത്ഥിക്കുന്നിതാ ഞങ്ങൾ.
ജയിക്ക പൗരസ്ത്യമാം ക്രിസ്തീയസഭേ മന്നിൽ!
ജയിക്ക "മലങ്കര-ഓർത്തഡോക്സ്"
സഭേ നിത്യം!
മംഗളം മഹാത്മാവേ ഞങ്ങൾ തൻ
പുണ്യാകൃതേ!
മംഗളം കാതോലിക്കോസ്,
പിതാവേ സന്മംഗളം!!

# *ബ്രിട്ടനിൽ ക്രിസ്തുമതത്തിൻെറ ആവിർഭാവം.

(മാത്യു പെരുമാററംപെള്ളിൽ)

നമ്മുടെ കർത്താവിൻെറ ജനനത്തിനു് 55 വർഷങ്ങൾക്കു മുൻപു് റോമൻ സൈന്യാധിപനായ ജൂലിയസ് സീസർ, "ബൊലോഗ"നിൽ നിന്നു 80 കപ്പലുകളോടുകൂടി യാത്ര തിരിക്കയും അടുത്ത ദിവസം കെൻറിലുള്ള "ഡീൽ" തീരത്തു് എത്തിച്ചേരുകയും ചെയ്തു. റോമാക്കാരുടെ ഈ ഒന്നാമത്തെ ആക്രമണം മൂന്നാഴ്ചത്തേക്കു മാത്രം നീണ്ടുനിൽക്കയും, അതിനുശേഷം അവർ അന്നു് "ഗാൾ" എന്നറിയപ്പെട്ടിരുന്ന ഫ്രാൻസിലേക്കു മടങ്ങുകയും ചെയ്തു.

എന്നാൽ 54 ബി.സി.യിൽ സീസർ വീണ്ടും ഒരു വലിയ സൈന്യത്തോടുകൂടി ബ്രിട്ടനിൽ വരികയും, അവരുടെ മേൽ ഒരു വലിയ വിജയം സമ്പാദിക്കയും ചെയ്തു. തന്മൂലം ബ്രിട്ടീഷുകാർ, ആണ്ടുതോറും ഒരു നിശ്ചിത സംഖ്യ റോമ്മാചക്രവർത്തിക്കു കപ്പമായി കൊടുക്കേണ്ടി വന്നു. അതിനുശേഷം ഏകദേശം ഒരു ശതവർഷം ആക്രമണാധീനമാകാതെ ബ്രിട്ടൻ കഴിഞ്ഞുകൂടി. എന്നാൽ ഏ. ഡി. 43-ൽ വേറൊരു റോമൻ സൈന്യം, വെസ്പാസിയൻ എന്നയാളിൻെറ നേതൃത്വത്തിൽ ബ്രിട്ടനെ ആക്രമിച്ചു. ഇതിനുശേഷം നാലു ശതാബ്ദത്തേക്കു് (410 ഏ. ഡി. വരെ) ബ്രിട്ടനിൽ അവർ ആക്രമിച്ചടക്കിയ പ്രദേശങ്ങളിൽ, സ്ഥിരവാസമുറപ്പിക്കയും ചെയ്തുകൊണ്ടിരുന്നു.

ബ്രിട്ടീഷുകാർ, തങ്ങളുടെ വീടുകളും നാടും രക്ഷിക്കാൻ വളരെ വാശിയോടുകൂടി യുദ്ധം ചെയ്തെങ്കിലും, റോമൻ സൈന്യത്തിൻെറ മുമ്പിൽ അവർ പരാജയമടയുകയാണുണ്ടായതു്. ബോഡിഷ്യാ രാജ്ഞിയുടെയും, ബ്രിട്ടീഷ് സേനാധിപൻ കാരക്റ്റാഗസിൻെറയും ചരിത്രങ്ങൾ നമ്മെ പുളകംകൊള്ളിക്കത്തക്കതാണു്.

ബ്രിട്ടനിലെ "സിലൂവർ" വംശത്തിലെ പ്രധാനിയായിരുന്ന കാരക്റ്റാഗസ്. അദ്ദേഹം അതിബുദ്ധിമാനും ധൈര്യശാലിയുമായിരുന്നെങ്കിലും, 7 വർഷത്തെ നിരന്തരമായ ധീരസമരത്തിനുശേഷം പരാജയപ്പെടുകയാണു ചെയ്തതു്. അതിനെ തുടർന്നു്, അദ്ദേഹത്തെ ഒരു തടവുകാരനായി റോമ്മായിലേക്കു കൊണ്ടുപോകയും, അവിടെ അദ്ദേഹത്തെ പല വിധത്തിൽ അവർ ഉപദ്രവിക്കയും ചെയ്തു. ബ്രിട്ടനിലേക്കു തിരിച്ചുപോകുന്നതിനദ്ദേഹത്തെ അനുവദിച്ചിരുന്നുമില്ല.

കാരക്റ്റാഗസിൻെറ കൂടെ, തടവുകാരായി അദ്ദേഹത്തിൻെറ പിതാവും, പുത്രനായ ലീനൊസ്സും, പുത്രിയായ ക്ലൌദിയായും ഉണ്ടായിരുന്നു വളരെ പഴക്കമുള്ള ഒരു കാവ്യത്തിൽ. കാരക്റ്റാഗസിൻെറ പിതാവു് ഒരു പുരോഹിതനായിരുന്നതായിട്ടു കാണുന്നു. റോമ്മായിൽവച്ചു് ക്രിസ്തുവിനെക്കുറിച്ചു കേൾക്കുന്നതിനദ്ദേഹത്തിനിടയാകയും, ക്രിസ്തുമതം പ്രസംഗിക്കുവാൻ ബ്രിട്ടനിലേക്കു പോകുന്നതിനദ്ദേഹത്തിനനുവാദം ലഭിക്കയും ചെയ്തു. കാരക്റ്റാഗസിൻെറ പുത്രിയായ ക്ലൌദിയാ, പൂദെസ് എന്ന ഒരു റോമ്മാക്കാരനുമായി ദാമ്പത്യബന്ധത്തിൽ ഏർപ്പെട്ടുവെന്നും, അവർ രണ്ടുപേരും ക്രിസ്ത്യാനികളായിത്തീർന്നുവെന്നും പറയപ്പെടുന്നു.

ആ സമയത്തുതന്നെ (ഏ ഡി 60) അപ്പോസ്തോലനായ വി: പൌലൂസ് റോമ്മായിൽ, താൻ വാടകയ്ക്കെടുത്ത ഗൃഹത്തിൽ താമസിക്കുന്നുണ്ടായിരുന്നു. അവിടെ ആഗ്രഹമുള്ള ആർക്കും അദ്ദേഹത്തെ സമീപിച്ചു ക്രിസ്തുവിനെക്കുറിച്ചറിയുന്നതിനും പഠിക്കുന്നതിനും സൌകര്യമുണ്ടായിരുന്നു. അങ്ങനെ ഈ ബ്രിട്ടീഷ് തടവുകാർക്കും വി: പൌലൂസിൻെറ നാവിൽനിന്നുതന്നെ ക്രിസ്തുവിനെക്കുറിച്ചു കേൾക്കുന്നതിനു സാധിച്ചിരുന്നു. അപ്പോസ്തലനായ വി: പൌലൂസ്, തീമോ

* ഇംഗ്ലീഷിൽനിന്നു്.

# പുണ്യാത്മാവായ പുലിക്കോട്ടതിരുമേനി

(റവ. വി. ജോർജ്ജ്)

മലങ്കരസഭാചരിത്രത്തിൽ മങ്ങാത്ത പ്രഭയോടുകൂടി പ്രശോഭിക്കുന്ന ചില ജാജ്ജ്വല്യനക്ഷത്രങ്ങളുണ്ട്. കാർമേഘനിബിഡമായ അന്തരീക്ഷത്തിൽ ഉദയംചെയ്തു് പ്രകാശം നൽകി ഓട്ടം തികച്ചു കടന്നുപോയിട്ടുള്ള ഈ മഹത് വ്യക്തികളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണു പുണ്യാത്മാവായ പുലിക്കോട്ട മാർ ജോസഫ് ദീവന്നാസ്യോസ് തിരുമനസ്സിലേക്കുള്ളതു്. തിരുമനസ്സിലെ ഭരണകാലത്തിനു സാക്ഷ്യം വഹിക്കുന്ന ഇന്നത്തെ വൃദ്ധന്മാർ മാധുര്യപൂർവ്വം തിരുമേനിയുടെ ഭരണസാരഥ്യത്തെ സ്മരിക്കുന്നു. സുറിയാനിസഭയുടെ ഐശ്വര്യത്തിൻെറയും സമൃദ്ധിയുടെയും ഉച്ചസ്ഥാനം അന്നായിരുന്നു.

പുലിക്കോട്ടതിരുമേനിയുടെ ഭരണകാലം ശാന്തവും സമാധാനപരവുമായിരുന്നോ? അല്ല, പോരാട്ടത്തിൻെറയും കഷ്ടപ്പാടിൻെറയും കാലമായിരുന്നു. പുഷ്പങ്ങൾ വിതറിയ മാർദ്ദവമേറിയ മാർഗ്ഗമായിരുന്നില്ല തിരുമേനിയുടേതു്. പ്രത്യുത, കണ്ടകസങ്കീർണ്ണമായിരുന്നു. മടങ്ങാത്ത ഉത്സാഹശീലവും, ഉറച്ച ദൈവാശ്രയവും സത്യവിശ്വാസത്തെപ്പററിയുള്ള വൈരാഗ്യവും, നിറഞ്ഞ സഭാസ്നേഹവും അദ്ദേഹത്തെ വിജയത്തിൽ എത്തിച്ചു.

സി.എം.എസ്.മിഷ്യണറിമാർ മലങ്കരയിൽ ആരംഭിച്ച പ്രേഷകവൃത്തി സഭയിൽ നവീകരണം പൊട്ടിപ്പുറപ്പെടുന്നതിനു മുഖാന്തിരമായി. പാലക്കുന്നത്തു് അബ്രഹാം മല്പാൻ അതിൻെറ പ്രവാചകനുമായി. തൻെറ അനന്തരവനായ മത്ത്യൂസ് ശെമ്മാശനെ മർദ്ദീനിൽ

---

ഥെയോസിനെഴുതിയ രണ്ടാംലേഖനത്തിൽ, 4-ാംഅദ്ധ്യായം 21-ാംവാക്യത്തിൽ പറയുന്ന പൂദെസും, ലിനൊസ്സും, ക്ലൌദിയായും ഈ മുൻപറഞ്ഞവർതന്നെയാണ്.

ക്രിസ്തുമതപ്രചരണാർത്ഥം ഇവരോ വി:പൗലൂസിൻെറ ശിഷ്യന്മാരോ ബ്രിട്ടനിലേക്കു വന്നോയെന്നുള്ള കാര്യം അത്ര കൃത്യമായി പറയുവാൻ സാദ്ധ്യമല്ല. എങ്ങനെയായാലും ക്രിസ്തു ഭൂമിയിൽ ജീവിച്ചിരുന്ന കാലത്തു്, ബ്രിട്ടൻ റോമ്മാസാമ്രാജ്യത്തിൻെറ ഒരു വിഭാഗമായിരുന്നു (വിശുദ്ധ നാടും ഇതിൽ ഉൾപ്പെടും) എന്നുള്ളതു തീർച്ചതന്നെ. റോമ്മൻ ആക്രമണമായിരുന്നു, ബ്രിട്ടനിൽ ക്രിസ്തുമതത്തിൻെറ ആവിർഭാവത്തിനു് അപ്രത്യക്ഷമായിട്ടെങ്കിലും കാരണമായിത്തീർന്നതെന്നും, രണ്ടാംനൂററാണ്ടിൻെറ ആരംഭഘട്ടത്തിൽതന്നെ ക്രിസ്തുമതം ബ്രിട്ടനിൽ പ്രാബല്യത്തിൽവന്നിരുന്നുവെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

യറുശലേം, റോമ്മാ, ബ്രിട്ടൻ എന്നിവിടങ്ങളിൽ റോമൻപടയാളികൾ തുടർച്ചയായി സഞ്ചരിച്ചുകൊണ്ടിരുന്നു. ഈ സന്ദർഭങ്ങളിൽ അനേകർ ക്രിസ്തുവിനെക്കുറിച്ചു കേൾക്കുന്നതിനിടയാവുകയും, മററനേകർ ക്രിസ്തുവിനെ നേരിട്ടു കാണുകയും, തന്മൂലം അനേകർ ക്രിസ്ത്യാനികളായിത്തീരുകയും ചെയ്തിരിക്കണം.

"ആക്രമണം" എന്ന പദം ആരുടെയും കാതുകൾക്കു് അത്ര ഇമ്പകരമല്ലെങ്കിലും, റോമ്മൻ ആക്രമണം ബ്രിട്ടീഷുകാർക്കു പലവിധത്തിൽ പ്രയോജനകരമായിരുന്നുവെന്നുള്ളതു്, അവിതർക്കിതമായ ഒരു പരമാർത്ഥമാണ്. ബ്രിട്ടനിൽ ഇന്നു നിലനിന്നുപോരുന്ന നിയമങ്ങളിൽ പലതും അവിടെ പ്രായോഗികമാക്കിയതു റോമ്മാക്കാരാണ്. മനോഹരങ്ങളായ അനേകം പട്ടണങ്ങൾ നിർമ്മിക്കയും, ഹൃദയാവർജ്ജകങ്ങളായ റോഡുകൾ വെട്ടുന്നതിനു ബ്രിട്ടീഷുകാരെ പഠിപ്പിക്കയും, അവിടത്തെ കൃഷിസമ്പ്രദായങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തതു് റോമ്മാക്കാരല്ലാതെ മററാരുമല്ല.

അയച്ച് അത്താനാസ്യോസ് എന്ന നാമത്തിൽ മേല്പട്ടമേല്പിച്ചു. മാർ തോമ്മാശ്ലീഹായുടെ അപ്പോസ്തോലികപാരമ്പര്യത്തിൽ മലങ്കരസഭ പുരോഗമിച്ചു വരവേ, വിശ്വാസവ്യത്യാസമി



ല്ലെങ്കിലും, വൈദേശികമായ അന്ത്യോക്യൻസഭയുമായി ബന്ധം സ്ഥാപിക്കപ്പെട്ടതു മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ മെത്രാൻസ്ഥാനാഭിഷേകത്തോടുകൂടിയായിരുന്നു. അന്ത്യോക്യൻ കൈവയ്പിന്റെ മറവിൽനിന്നുകൊണ്ടു് സഭയുടെ ഭരണകർത്തൃത്വം, ഭരിക്കുന്ന മെത്രാപ്പോലീത്തായിൽനിന്നു മാർ മത്ത്യൂസ് അത്താനാസ്യോസ് പിടിച്ചെടുത്തു. നവീകരണവിശ്വാസവും അന്ത്യോക്യൻ പട്ടത്വവും, ഇവ തമ്മിൽ എങ്ങനെ പൊരുത്തപ്പെടും. പള്ളികളും ഭരണവും സ്വത്തുക്കളും മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ കയ്യിലായി. ഇവ തിരിച്ചെടുക്കുന്നതിനു് അന്ത്യോക്യൻപട്ടത്വം തന്നെ നമ്മുടെ ചരിത്രപുരുഷനും സ്വീകരിക്കേണ്ടിവന്നു. 1865-ൽ ആമീദിൽ എത്തി അന്നത്തെ യാക്കോബു പാത്രിയർക്കീസിൽ നിന്നും മെത്രാൻസ്ഥാനം പ്രാപിച്ചു മടങ്ങിവന്നു. ശക്തിയായ പോരാട്ടം ആരംഭിച്ചു. ഒളിഞ്ഞും തെളിഞ്ഞും നിന്നു സമരംചെയ്തു. വിശ്വാസധീരന്മാരായ ഏതാനും അനുഗാമികളോടുകൂടി തിരുമേനി മുമ്പോട്ടുപോയി. പല വ്യവഹാരങ്ങൾ നടന്നു. പരിഹാസവും ഞെരുക്കവും സഹിച്ചു. എങ്കിലും ധീരമായ നേതൃത്വം സഭയ്ക്കു കൊടുത്തു. സഭാസ്നേഹം ജ്വലിച്ചിരുന്ന സഭാമക്കളുടെ ത്യാഗപൂർവ്വമായ സേവനം തിരുമേനിയെ ഉന്മേഷഭരിതനാക്കി. മാർ മത്ത്യൂസ് അത്താനാസ്യോസ് ദിവംഗതനായിട്ടും വ്യവഹാരം നിലച്ചില്ല അവസാനം വിജയപൂർവമായ ഒരു പരിസമാപ്തിയിൽ എത്തി. പള്ളികളും സ്വത്തുക്കളും മാർ ജോസഫ് ദീവന്നാസ്യോസിനു കരസ്ഥമാകയും, പൂർവിക മലങ്കരസഭയ്ക്കു നവീകരണക്കാർ ഇതരന്മാരാണെന്നു പ്രഖ്യാപിക്കപ്പെടുകയും ചെയ്തു.

അനന്തരം മലങ്കരസഭയുടെ ഭരണപരമായ കാര്യങ്ങളിൽ തിരുമേനി കൂടുതൽ ദത്തശ്രദ്ധനായി. സഭ വികസിക്കപ്പെട്ടു. 1876-ൽ മാർ പത്രോസ് തൃതീയൻ പാത്രിയർക്കീസുബാവാ മലങ്കരയിൽ എഴുന്നെള്ളുകയും മുളന്തുരുത്തിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടുകയും ഭരണപരമായ പല ക്രമീകരണങ്ങൾ ഈ സുന്നഹദോസിൽ ഏർപ്പെടുത്തുകയും മലങ്കരമെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ഒരു അസ്സോസ്യേഷനും മാനേജിങ്കമ്മററിയും സ്ഥാപിക്കപ്പെടുകയുംചെയ്തു. മലങ്കര മെത്രാപ്പോലീത്തായുടെ സഹായികളായി * ആറു മെത്രാന്മാർ കൂടി വാഴിക്കപ്പെട്ടു.

മലങ്കര ഇടവക ഏഴു മെത്രാസനങ്ങളായി ഭാഗിക്കപ്പെടുകയും ഏഴ് ഇടവകകളുടെയും അധിനായകനും എപ്പിസ്കോപ്പന്മാരുടെ പ്രധാ

---

മിഥുനം 27-ം 28-ം തീയതികളിൽ (സുറിയാനിക്കണക്കിനു 28-ം 29-ം തീയതികളിൽ) പുലിക്കോട്ടതിരുമേനിയുടെ ശ്രാദ്ധപ്പെരുന്നാൾ പഴയസിമ്മനാരിയിൽ ആഘോഷിക്കപ്പെടുന്നു.

* മുറിമററത്തു മാർ ഈവാനിയോസ് (ഒന്നാമത്തെ കാതോലിക്കാ) കടവിൽ മാർ അത്താനാസ്യോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് (പരുമല കൊച്ചുതിരുമേനി) അമ്പാട്ടു മാർ കൂറിലോസ്, സൈമൺ മാർ ദീവന്നാസ്യോസ്, പാമ്പാക്കട മാർ യൂലിയോസ്.

നിയുമായി മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനി ഭരണം തുടരുകയും ചെയ്തു. അത്ഭുതപൂർവമായ ആഘോഷത്തോടുകൂടി തിരുമേനിയുടെ ജൂബിലിയും ആഘോഷിക്കപ്പെട്ടു. തിരുമേനി പൗരസ്ത്യ കാതോലിക്കായായി അവരോധിക്കപ്പെട്ടു കാണാൻ സഭാമക്കൾ വളരെ ആഗ്രഹിച്ചു.

ആദ്ധ്യാത്മികവിഷയങ്ങളിൽ മാത്രമല്ല, വിദ്യാഭ്യാസപരമായും ധനപരമായും തിരുമേനി സഭയ്ക്കു വലിയ നേട്ടങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. ഇന്നുള്ള സഭാസ്വത്തുക്കളിൽ പലതും സമ്പാദിച്ചതു് അദ്ദേഹമാണ്. എം. ഡി. സിമ്മനാരി, കുന്നംകുളം ഹൈസ്കൂൾ എന്നിവയുടെ സ്ഥാപകനും തിരുമനസ്സുകൊണ്ടത്രെ.

തിരുമേനിയുടെ വാർദ്ധക്യം സമാധാനനിർഭരമായിരുന്നു. തന്റെ ഭരണഭാരം അനന്തരഗാമികളിൽ നിക്ഷേപിച്ചിട്ടു വിശ്രമിക്കുന്നതിന് ആഗ്രഹിച്ചു. 1908-ൽ പഴയസിമ്മനാരിയിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ച പള്ളിപ്രതിപുരുഷയോഗത്തിൽവച്ചു മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരെയും പഴയസിമ്മനാരി മാനേജർ പൗലൂസ് റമ്പാനേയും മേല്പട്ട സ്ഥാനത്തേക്കു തെരഞ്ഞെടുത്തു. ആ വർഷംതന്നെ സ്ഥാനാർത്ഥികൾ യറുശലമിൽ എത്തുകയും അബ്ദുള്ളാപാത്രിയർക്കീസിൽനിന്നു മാർ ദീവന്നാസ്യോസ്, മാർ കൂറീലോസ് എന്നീ സ്ഥാനനാമങ്ങളോടുകൂടി മേല്പട്ടം സ്വീകരിക്കയും ചെയ്തു.

ഏറെത്താമസിയാതെ മലങ്കരസഭ സന്ദർശിക്കുവാൻ അബ്ദല്ലാ പാത്രിയർക്കീസുബാവാ തീരുമാനിച്ചു. ഈ ഘട്ടമായപ്പോഴേക്കും വൃദ്ധനായ ചരിത്രപുരുഷൻ രോഗശയ്യാവലംബിയായിത്തീർന്നിരുന്നു. അബ്ദല്ലാ ബാവായെ മുമ്പിനാലെ അറിയാമായിരുന്ന തിരുമേനി അദ്ദേഹത്തിന്റെ ആഗമനത്തെ ഉൽക്കണ്ഠയോടുകൂടിയത്രെ വീക്ഷിച്ചതു്. ഒരു കൊടുങ്കാററിനുശേഷം ഏതാണ്ടു ശാന്തമായി പുനരാഗമിക്കുന്ന സഭാന്തരീക്ഷം വീണ്ടും പ്രക്ഷുബ്ധമാകുമോ എന്നു് അദ്ദേഹം ഭയപ്പെട്ടു. കോട്ടയം ചെറിയപള്ളിയിൽ രോഗക്കിടക്കയിൽ വച്ചു കൊച്ചുതിരുമേനിമാരെ വിളിച്ചു പാത്രിയർക്കീസിന്റെ ആഗമനത്തെപ്പററിയും, മലങ്കരസഭയിന്മേൽ അന്ത്യോക്യാപാത്രിയർക്കീസന്മാർക്കു മുമ്പെങ്ങും ഇല്ലാതിരുന്ന ലൗകികാധികാരം പാത്രിയർക്കീസ് ആവശ്യപ്പെട്ടുമെന്നും എന്നാൽ നിങ്ങൾ രണ്ടുപേരും ഏകയോജിപ്പോടുകൂടി മുമ്പോട്ടു പോകണമെന്നും ഗുണദോഷിച്ചു. തിരുമേനിയുടെ ഗുണദോഷം ഒരു പ്രവചനമായിത്തന്നെ പര്യവസാനിച്ചു. മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി ആ അന്ത്യോപദേശത്തെ ശിരസ്സാ വഹിക്കതന്നെ ചെയ്തു.

കൊല്ലം 1084 മിഥുനം 28-ാംതീയതി കോട്ടയം ചെറിയപള്ളിയിൽവച്ചു തിരുമേനി കാലം ചെയ്തു. ഭാഗ്യവാന്മാരായ അപ്പോസ്തോല നായകന്മാരായ മാർ പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മദിവസം 76-ാമത്തെ വയസ്സിൽ മലങ്കരസഭാനായകനായ ഈ മലങ്കര മെത്രാപ്പോലീത്താ പ്രാരബ്ധം നിറഞ്ഞ ലോകജീവിതത്തിൽനിന്നും വാങ്ങിപ്പോയി. മലങ്കരസഭ അപരിഹാര്യമായ നഷ്ടം അനുഭവിച്ചു സഭയൊന്നാകെ ദുഃഖത്തിലാണ്ടു. പിറേറദിവസം ചെറിയപള്ളിയിൽനിന്നും പുറപ്പെട്ട ശ്മശാനയാത്ര പഴയസിമ്മനാരിയിൽ എത്തുകയും സിമ്മനാരിയുടെ വടക്കുവശത്തു വി: ദൈവമാതാവിന്റെ ത്രോണോസിനു സമീപം പ്രത്യേകം സജ്ജീകരിക്കപ്പെട്ട കബറിടത്തിൽ തിരുമേനിയുടെ ഭൗതികശരീരം ആദരപൂർവ്വം സംസ്കരിക്കപ്പെടുകയും ചെയ്തു. തിരുമേനിയുടെ ഭരണകാലം മലങ്കരസഭ ഏകയോഗമായി മുമ്പോട്ടു പോയി. ഇന്നു ഭിന്നിച്ചുനിൽക്കുന്ന സഭ വീണ്ടും യോജിപ്പിൽ എത്തുന്നതിനു പുണ്യാത്മാവായ ഈ വിശുദ്ധ പിതാവിന്റെ പ്രാർത്ഥന നമുക്കു കോട്ടയാകട്ടെ.

# തിരുവിതാംകൂർ-കൊച്ചി ഐക്യസംസ്ഥാനം

(പത്രാധിപർ)

ഈ ജൂലൈ മാസം ഒന്നാംതിയതി (മിഥുനം 17) തിരുവിതാംകൂർ-കൊച്ചി ഐക്യസംസ്ഥാനം ഉൽഘാടനംചെയ്യപ്പെട്ടിരിക്കുന്നു. തിരുവിതാംകൂറിലെയും കൊച്ചിയിലെയും വമ്പിച്ച ഭൂരിപക്ഷത്തിൻെറ ഹൃദയപൂർവ്വമായ ആഗ്രഹത്തിൻെറയും, കോൺഗ്രസ്സ് പ്രവർത്തകരുടെയും, ഭരണാധികാരികളുടെയും പരിശ്രമത്തിൻെറയും ഇൻഡ്യൻ രാഷ്ട്രീയാധികാരികളുടെ ഭരണകുശലതയുടെയും ഫലമായിട്ടാണ് ഈ ഐക്യസംസ്ഥാനം രൂപംപ്രാപിച്ചിരിക്കുന്നതു്.

പുരാതനകാലത്തു് ഏകരാജ്യമായി ഏകഭരണാധികാരത്തിനു വിധേയമായിരുന്ന കേരളം പെരുമാൾഭരണാനന്തരം ഇടപ്രഭുക്കന്മാരുടെ കൈകളിൽ തുണ്ടുതുണ്ടുകളായി ഏല്പിക്കപ്പെടുകയും അങ്ങനെ ഛിന്നഭിന്നമായിത്തീരുകയും ചെയ്തു. തൽഫലമായി സർവത്ര സമാധാനരാഹിത്യമത്രെ ഈ ചെറുരാജ്യങ്ങളിൽ നടമാടിയതു്. തിരുവിതാംകൂർതന്നെ എത്രയോ "കൂറുകളും" "സ്വരൂപങ്ങളും" കൂട്ടിച്ചേർത്തതിൻെറ ഫലമായിട്ടുണ്ടായതാണു്. ഈ ദേശങ്ങൾ കൂട്ടിച്ചേർക്കപ്പെടാതെ വേർതിരിഞ്ഞുനിന്നിരുന്നെങ്കിൽ ഇന്നു കാണുന്ന ശക്തിയോ, സംസ്കാരമോ, തിരുവിതാംകൂറിനുണ്ടാകയില്ലായിരുന്നു.

ഇൻഡ്യയുടെ കഴിഞ്ഞ കാലങ്ങളിലെ ചരിത്രത്തിലേക്കു നോക്കുമ്പോൾ കാണാം, അവളുടെ അന്തഃഛിദ്രത്തിൻെറയും പാരതന്ത്ര്യത്തിൻെറയും കാരണം, അവൾ അസംഘടിതയായി പല ഭരണാധികാരങ്ങൾക്കു കീഴ്പ്പെട്ടുനിന്നതുകൊണ്ടാണെന്നു്. ഒന്നര ശതാബ്ദക്കാലം ഇൻഡ്യയിൽ നിലനിന്ന ബ്രിട്ടീഷുഭരണം ഇവിടെ ഇത്രയും ദീർഘിച്ചതുതന്നെ വിഭജിച്ചു ഭരിക്ക എന്ന തന്ത്രവിശേഷംകൊണ്ടായിരുന്നു. ബ്രിട്ടീഷ് ഭരണം ഇവിടെനിന്നും പിൻവാങ്ങിയപ്പോൾ പകിസ്ഥാൻ സ്ഥാപിക്കപ്പെടുകയും പല നാട്ടുരാജ്യങ്ങൾ പരമാധികാരത്തോടുകൂടി സ്വയം സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയുംചെയ്തു. ഈ നില ആരോഗ്യകരമല്ലെന്നു മനസ്സിലാക്കിയ ഇൻഡ്യൻ ഭരണാധികാരികൾ ഇൻഡ്യയിലെ ചെറുരാജ്യങ്ങളെ സംയോജിപ്പിച്ചു് അവയെ കേന്ദ്രവുമായി ദൃഢമായി ബന്ധിച്ചു് ഇൻഡ്യയുടെ സർവഭാഗങ്ങളിലും കേന്ദ്രഗവർമ്മെൻറിൻെറ ശക്തി വ്യാപരിക്കത്തക്കവണ്ണം ഭരണക്രമം പ്രബലപ്പെടുത്തണമെന്നു നിശ്ചയിച്ചു. അതിനുവേണ്ടി സർദാർ പട്ടേലിൻെറ നേതൃത്വത്തിൽ അവർ പ്രവർത്തിച്ചു. തൽഫലമായി ഇൻഡ്യയിൽ ഉണ്ടായിരുന്ന നാട്ടുരാജ്യങ്ങൾ കുറെ പ്രവിശ്യാഗവർമ്മെൻറുകളോടു സംയോജിപ്പിക്കപ്പെടുകയും ബാക്കിയുള്ളവ ഇൻഡ്യൻ കേന്ദ്രഗവർമ്മെൻറിൻെറ കീഴിൽ ഉപഗവർമ്മെൻറുകളോടുകൂടിയ യൂണിയനുകളായിത്തീരുകയും ചെയ്തിരിക്കുന്നു.

അവസാനമായി സംയോജിപ്പിക്കപ്പെട്ട നാട്ടുരാജ്യങ്ങളത്രെ തിരുവിതാംകൂറും കൊച്ചിയും. വിദ്യാഭ്യാസം, സംസ്കാരം എന്നിവയിൽ ഇൻഡ്യയിൽ മുന്നണിയിൽ നിൽക്കുന്ന രാജ്യങ്ങളാണിവ. കൃഷി, വാണിജ്യം വ്യവസായം എന്നീ തൊഴിൽപരമായ കാര്യങ്ങളിലും അസൂയാർഹമായ അഭിവൃദ്ധി ഈ നാട്ടുരാജ്യങ്ങൾ പ്രാപിച്ചിട്ടുണ്ടു്. ആകയാൽ ഇവ തമ്മിൽ സംഘടിക്കുന്നതു രണ്ടു രാജ്യങ്ങൾക്കും കൂടുതൽ പ്രയോജനപ്രദമത്രെ. ഇൻഡ്യയിലെ ഏററം പ്രധാനപ്പെട്ട തുറമുഖങ്ങളിൽ ഒന്നായ കൊച്ചി ഈ ഐക്യസംസ്ഥാനത്തിൽപെട്ടിരിക്കുന്നു. ഇൻഡ്യാസാമ്രാജ്യത്തിൽ, ഒരു തുറമുഖം എന്ന നിലയ്ക്കു കൊച്ചിയുടെ വിലയേറിയ കഴിവുകൾ പ്രദാനംചെയ്‌വാൻ ഐക്യസംസ്ഥാനത്തിനു കഴിയുന്നതാണു്. സംയോജനാനന്തരം കൃഷി, കച്ചവടം, വ്യവസായം ഇവയിൽ കൂടുതൽ വികസനസാദ്ധ്യതകളുണ്ടു്.

# വാൎത്തകളും കുറിപ്പുകളും

## സമുദായക്കേസ്

### റിവ്യൂ കേൾക്കാൻ ഹൈക്കോടതിക്കു ജൂറിഷ് ഡിക്ഷനുണ്ടു്.

സമുദായക്കേസ്സിൽ കാതോലിക്കാഭാഗത്തുനിന്നും ഹൈക്കോടതിയിൽ കൊടുത്തിരുന്ന റിവ്യൂ ഹൎജ്ജി കേൾക്കാൻ, കേസ്സ് വിധിച്ച ജഡ്ജിമാരിൽ ആരുംതന്നെ ഹൈക്കോടതിയിൽ ഇപ്പോൾ ഇല്ലാത്ത സ്ഥിതിക്കു ഹൈക്കോടതി ഫുൾബെഞ്ചിനു ജൂറിസ് ഡിക്ഷൻ ഉണ്ടോ എന്ന നിയമപ്രശ്നത്തെക്കുറിച്ചു ബഹു. ചീഫ്ജസ്റ്റീസ് മി. പുതുപ്പള്ളി കൃഷ്ണപിള്ളയും ബ. ജസ്റ്റീസന്മാരായ ഹബീബു മുഹമ്മദ്, കെ എസ്സ്. ഗോവിന്ദപ്പിള്ള എന്നിവരുംകൂടി വാദംകേട്ടശേഷം ഇതു് ഒരു ഫുള്ളർ ബെഞ്ചിൽ തീരുമാനിക്കപ്പെടേണ്ടതാണെന്നു നിശ്ചയിച്ചിരുന്നല്ലോ. ഈമാസം 6-ാംതീയതിമുതൽ 9-ാം തീയതിവരെ ഹൈക്കോടതിയിൽ ബ. ചീഫ് ജസ്റ്റീസ് ജസ്റ്റീസന്മാരായ മെ. ഹബീബ് മുഹമ്മദ്, കെ. എസ്. ഗോവിന്ദപ്പിള്ള, കെ. ശങ്കരൻ, മാത്യു മുരിക്കൻ എന്നീ 5 ജഡ്ജിമാർ ഉൾപ്പെട്ട ഫുള്ളർ ബെഞ്ചിൽ വാദംകേട്ടശേഷം

---

സഭാപരമായും ഈ സംയോജനം ഒരു അനുഗ്രഹമായി പരിഗണിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ സഭയാണല്ലോ "മലങ്കരസഭ" എന്ന സംജ്ഞയാൽ അറിയപ്പെടുന്നതു്. കേരളം മൂന്നു പ്രത്യേക ഗവൎമ്മെൻറുകളുടെ കീഴിലാണു് വൎത്തിച്ചിരുന്നതെങ്കിലും വൈദികമായി മലങ്കരസഭ ഏക വൈദിക മേലദ്ധ്യക്ഷൻെറ ശാസനത്തിലത്രെ പുരോഗമിച്ചുവന്നതു്. പ്രത്യേക ഭരണകൂടങ്ങൾക്കു കീഴ്പെട്ടിരുന്നതിനാൽ ഭരണപരമായ ചില പരിമിതികളും ക്ലേശങ്ങളും ഉണ്ടാകാറുണ്ടു്. സംയോജനംകൊണ്ടു് അവയ്ക്കു പരിഹാരമുണ്ടാകുന്നു ഗതാഗതസൗകൎയ്യം വൎദ്ധിക്കുന്നതുകൊണ്ടു തൽക്കാലം മിഷ്യണറിമാരെ തിരുവിതാംകൂറിൽ നിന്നും കൊച്ചിയിലേക്കു ധാരാളമയയ്ക്കാനും വേലചെയ്യുവാനും സാധിക്കും. കൊച്ചിയിലും മലബാറിലും ഇനിയും പള്ളികൾ സ്ഥാപിക്കയും പട്ടക്കാരെ അയയ്ക്കുകയും ചെയ്യേണ്ട ആവശ്യമുണ്ടു്. ഈ രാഷ്ട്രീയസംയോജനത്തെ തുടൎന്നു മലങ്കര സഭയിലെ പാത്രിയൎക്കീസ്-കാതോലിക്കോസ് കക്ഷികളും സംയോജിക്കുമെങ്കിൽ അതു സഭയുടെ വികസനത്തിനും ക്ഷേമത്തിനും വലിയ നേട്ടമായിരിക്കും. ഇപ്പോൾ യുവാക്കന്മാരുടെ ഇടയിൽ ഇതിനുള്ള ഒരു പ്രവൎത്തനം നടക്കുന്നുണ്ടെന്നറിയുന്നതു സന്തോഷാവഹമത്രെ. ബുദ്ധിമാന്മാരായ നമ്മുടെ രാഷ്ട്രീയനേതാക്കന്മാർ തിരുവിതാംകൂർ-കൊച്ചി സംയോജനംകൊണ്ടു മാത്രം തൃപ്തിപ്പെടുമെന്നു തോന്നുന്നില്ല. മലബാർകൂടി ചേൎന്നുള്ള ഒരു ഐക്യകേരളമത്രെ അവരുടെ ഭാവനയിലുള്ളതു്. അടുത്ത ഭാവിയിൽതന്നെ അതും സംഭവ്യമെന്നു നമുക്കു പ്രതീക്ഷിക്കാവുന്നതാണു്.

ഐക്യസംസ്ഥാനത്തിൻെറ ആയുഷ്പൎയ്യന്ത രാജപ്രമുഖനായി നമ്മുടെ മഹാരാജാവു തിരുമനസ്സുകൊണ്ടു് അവരോധിക്കപ്പെട്ടിരിക്കുന്നതു നമുക്കേവൎക്കും അഭിമാനജനകവും സന്തോഷകരവുമത്രെ ഈ സ്ഥാനലബ്ധിയിൽ ഞങ്ങൾ തിരുമേനിയെ അനുമോദിക്കയും തിരുമനസ്സുകൊണ്ടു ദീൎഘനാൾ ജീവിച്ചിരുന്നു തിരുവിതാംകൂർ-കൊച്ചി ഐക്യസംസ്ഥാനം മാത്രമല്ല വിസ്തൃതിയേറിയ ഐക്യകേരളംതന്നെ ഭരിക്കുവാൻ സൎവ്വേശ്വരനെ പ്രാൎത്ഥിക്കുകയും ഇപ്പോൾ ഉൽഘാടനം ചെയ്യപ്പെട്ടിരിക്കുന്ന തിരുവിതാംകൂർ - കൊച്ചി ഐക്യസംസ്ഥാനത്തിനു സൎവ്വവിജയങ്ങളും ആശംസിക്കയും ചെയ്തുകൊള്ളുന്നു.

ഹൈക്കോടതിയിലെ ഏതെങ്കിലും ഒരു ഫുൾ ബഞ്ചിനു റിവ്യൂ കേൾക്കുന്നതിനു് അധികാരമുണ്ടെന്നും ആ ഫുൾബഞ്ചിൽ മുമ്പു വാദംകേട്ട ജഡ്ജിമാർ കൂടിയേ കഴിയൂ എന്നില്ലെന്നും ചീഫ് ജസ്റ്റീസ് മി. പുതുപ്പള്ളി കൃഷ്ണപിള്ള, ജസ്റ്റീസ് മി. ഹബീബ് മുഹമ്മദ്, ജസ്റ്റീസ് മി. കെ. എസ്. ഗോവിന്ദപ്പിള്ള എന്നിവർ ചേന്നു വിധിപ്രസ്താവിച്ചിരിക്കുന്നു. ജസ്റ്റീസ് മി. ശങ്കരനും, ജസ്റ്റീസ് മി. മാത്യു മുരിക്കനും മേൽ വിവരിച്ച ഭൂരിഭാഗം വിധിക്കു വിപരീതമായിട്ടാണു തങ്ങളുടെ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നതു്. കാതോലിക്കാഭാഗത്തെക്കു വാദിച്ചതു പ്രസിദ്ധ അഭിഭാഷകനും ഇൻഡ്യൻ കോൺസാംബ്ളിമെമ്പറുമായ മി. കെ. എം. മുൻഷിയും, പാത്രിയർക്കീസ് ഭാഗത്തേക്കു വാദിച്ചതു ബോംബെ ആക്റ്റിംഗ് അഡ്വൊക്കേറ്റു ജനറൽ മി. അമീനുമായിരുന്നു

## യാത്രയയപ്പുയോഗം

കുമരകം

കഴിഞ്ഞ ഒൻപതിൽപരം കൊല്ലങ്ങളായി സ്ഥലത്തെ സെൻറ് ജോൺസ് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ വികാരിയായിരുന്നശേഷം ഇപ്പോൾ ന്യൂഡൽഹി പള്ളി ഇടവകയിലേക്കു പോകുന്ന ദിവ്യശ്രീ മല്പാൻ ചെറിയമഠത്തിൽ സ്കറിയാ കത്തനാർ അവർകൾക്കു് ഇടവകക്കാരുടെ വകയായി ഒരു യാത്രയയപ്പു നൽകിയിരിക്കുന്നു. ഇതു സംബന്ധിച്ചു ഇന്നമാസം 5-ാംതീയതി പള്ളിവക ഹാളിൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മി. ഒ. എം. മാത്യു ബി എ., മാളിയേക്കൽ എം. എം. എബ്രഹാം എന്നിവർ മല്പാനച്ചന്റെ മതതീഷ്ണത, ദൈവഭക്തി സുറിയാനിഭാഷാവ്യുല്പത്തി എന്നിവയെ ഉപജീവിച്ചു പ്രസംഗിക്കയുണ്ടായി. അദ്ധ്യക്ഷൻ തിരുമനസ്സിലെ പ്രസംഗത്തിൽ മൽപ്പാനച്ചന്റെ ലളിതജീവിതത്തെയും വ്യക്തിമാഹാത്മ്യത്തെയും പററി സവിസ്തരം പ്രതിപാദിച്ചിരുന്നു. അച്ചന്റെ മറുപടി പ്രസംഗാനന്തരം ഒരുവട്ടിത്തറ മാത്തു അവർകൾ ഇടവകക്കാരുടെ വകയായി ഒരു പണക്കിഴി അച്ചനു സമപ്പിക്കയുണ്ടായി.

കോട്ടയം—9-11-124.

കോട്ടയം തിയോളജിക്കൽ സിമ്മനാരി പ്രിൻസിപ്പാളായിരുന്നശേഷം ഇപ്പോൾ ന്യൂഡൽഹി ഇടവകയിലേക്കു പോകുന്ന ദിവ്യശ്രീ മല്പാൻ ഫാദർ സി.ജെ.സ്കറിയായ്ക്കു് ഈ മാസം 9-ാംതീയതി തിയോളജിക്കൽ സിമ്മനാരി പ്രഫസറന്മാരുടെയും വിദ്യാത്ഥികളുടെയും വകയായി ഒരു യാത്രയയപ്പു നൽകിയിരിക്കുന്നു. ഇതു സംബന്ധിച്ചു കൂടിയ മീററിങ്ങിൽ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷം വഹിക്കയുണ്ടായി.

## ഹൈസ്കൂളുകൾ.

വി: കാതോലിക്കാബാവാ തിരുമനസ്സിലെ മാനേജ്മെൻറിൽ കാത്തികപ്പള്ളിയിലും അയിരൂരും ഓരോ ഹൈസ്കൂളുകൾ ആരംഭിച്ചു പ്രവത്തനം ആരംഭിച്ചിരിക്കുന്നു.

## സമാധാനസംഘടന.

മലങ്കരസഭയിലെ കക്ഷിപ്പിണക്കവും വ്യവഹാരവും അവസാനിപ്പിച്ചു സമാധാനം സ്ഥാപിക്കുന്നതിനായി കോട്ടയം കേന്ദ്രമാക്കി ഒരു യുവജനസംഘടന രൂപീകരിച്ചിരിക്കുന്നതായി അറിയുന്നു. പ്രസ്തുത യുവജനസംഘടനയുടെ ഒരു യോഗം ഇടവം 23-ാംതീയതി പുത്തനങ്ങാടി കുരിശുപള്ളി സ്കൂൾഹാളിൽവച്ചു ശ്രീ കെ.ജെ.ചെറിയാൻ ബി. ഏ. ബി ററി-യുടെ അദ്ധ്യക്ഷതയിൽ കൂടി. വിവിധ സ്ഥലങ്ങളിലെ ശാഖാ സംഘടനകളിൽനിന്നു് ഇരുപത്തിയഞ്ചോളം പ്രതിനിധികൾ യോഗത്തിൽ സംബന്ധിച്ചിരുന്നു. പുതുപ്പള്ളി, കുമരകം, കുഴിമററം, പള്ളം, പാമ്പാടി, ചെങ്ങളം, കൊല്ലാട്, നിരണം ആദിയായ സ്ഥലങ്ങളിൽ സംഘടനകൾ രൂപീകരിക്കപ്പെട്ടിട്ടുള്ളതായി അറിയുന്നു. സംഘടനയിൽനിന്നും അയയ്ക്കപ്പെടുന്ന പ്രതിനിധികൾ ഇടവകകളിൽ സന്തോഷപൂർവ്വം സ്വീകരിക്കപ്പെടുന്നതായും ഭിന്നതയവസാനിപ്പിച്ചു് ഏകീഭവിക്കുന്നതിനു സാമാന്യജനങ്ങൾ അത്യാശയോടുകൂടിയിരിക്കുന്നതായുമാണു് അറിയുന്നതു്.

# എനിക്കു മരുന്നു വേണ്ടാ.

C.K.M.

ശമുവേൽ രോഗിയായി. രോഗം ദിവസേന വർദ്ധിച്ചുകൊണ്ടിരുന്നു. രോഗിയുടെ സ്ഥിതി ആശങ്കാജനകമായി. ഇനിയെങ്കിലും നമുക്കു ഡോക്ടർ തോമ്മസിനെ ഒന്നു വരുത്താം എന്നു് അദ്ദേഹത്തിന്റെ ഭാര്യയും മക്കളോരോരുത്തരും അദ്ദേഹത്തോടു പറഞ്ഞു. "എനിക്കു ഡോക്ടരെ കാണുകയേ വേണ്ട: ഡോക്ടർ എന്നെയും കാണേണ്ട," എന്നായിരുന്നു മറുപടി "എന്നാൽ രോഗവിവരം കുറിച്ചു് ഒരാൾവശം ഡോക്ടറുടെ പക്കൽ കൊടുത്തയച്ചു കുറെ മരുന്നു വരുത്തട്ടെയോ", എന്നവർ ചോദിച്ചു. "എനിക്കു മരുന്നും വേണ്ടാ," എന്നായിരുന്നു മറുപടി. ഇത്തറി രോഗികൾ ഉണ്ടോ? "എനിക്കു ഡോക്ടറെ കാണുകയേ വേണ്ടാ: മരുന്നും വേണ്ടാ", എന്നു ശമുവേൽ ശഠിച്ചുകൊണ്ടുതന്നെ രോഗക്കിടക്കയിൽ കിടന്നു. ആരെല്ലാം എന്തെല്ലാം പറഞ്ഞിട്ടും അദ്ദേഹം സമ്മതിച്ചില്ല. അദ്ദേഹത്തിന്റെ രോഗം ക്രമേണ വർദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. കടശ്ശി, അദ്ദേഹം കണ്ണടച്ചു.

ശമുവേൽ എന്തൊരു ദുശ്ശാഠ്യക്കാരൻ ആയിരുന്നു! എന്തൊരു ഭോഷനായിരുന്നു! അതു വാസ്തവംതന്നെ. എങ്കിലും ശാരീരികമായി വീക്ഷിക്കുമ്പോൾ അദ്ദേഹത്തെപ്പോലെ അധികംപേർ കാണുകയില്ല. എന്നാൽ ആത്മികമായി നോക്കുമ്പോൾ ബഹുഭൂരിപക്ഷം ആളുകളും ശമുവേലിന്റെ അനുയായികളത്രെ. "എനിക്കു ഡോക്ടരെ കാണുകയേ വേണ്ടാ: മരുന്നും വേണ്ടാ."

പലരും രോഗികളായിരിക്കുന്നു: ആത്മാവിൽ രോഗികളായിരുന്നു: പാപത്തിൽ മുഴുകിയിരിക്കുന്നു. "നമസ്കരിക്കുന്നതെന്തിനു്? പള്ളിയിൽ പോകുന്നതെന്തിനു്? കുമ്പസാരിക്കുന്നതെന്തിനു്? കുർബാന അനുഭവിക്കുന്നതെന്തിനു്? ഇവയൊന്നും എനിക്കു വേണ്ടാ" എന്ന ഭാവേന ജീവിക്കുന്ന എത്രയോ പേർ ഉണ്ടു്! അവരുടെ ഉള്ളിൽ ദൈവസ്നേഹമില്ല: ദൈവത്തെപ്പറ്റിയുള്ള ചിന്തയേ അവർക്കില്ല. വിശപ്പാകട്ടെ ദാഹമാകട്ടെ അവർക്കില്ല. അവർ അതിദാരുണമായി രോഗപ്പെട്ടിരിക്കയാണു്: എന്നാൽ അവർ രോഗികളാണെന്നു് അറിയുന്നില്ല. സൗഖ്യത്തിനായി, അഥവാ മോചനത്തിനുവേണ്ടി, അവർ ആഗ്രഹിക്കുന്നില്ല. ആത്മവൈദ്യനായ യേശുവിനെ അവർ ആരായുന്നതുമില്ല. "എനിക്കു ഡോക്ടരെ കാണുകയേ വേണ്ട. മരുന്നും വേണ്ട" എന്ന മട്ടിൽ അവർ ആയുസ്സുപോക്കുന്നു. വിമുക്തി അസാദ്ധ്യമെന്നു് അവർ നിരൂപിക്കുന്നുമുണ്ടായിരിക്കാം. അവർ അത്രയ്ക്കു നിപതിച്ചിരിക്കുന്നു എന്ന നിരാശയിൽ അവർ സ്ഥിതിചെയ്യുന്നു. എന്നാൽ യേശുമ്ശിഹാ എന്തുചെയ്തു എന്നു ഓർത്തുനോക്കുക. "രോഗികൾക്കല്ലാതെ സൗഖ്യമുള്ളവർക്കു വൈദ്യനെ ആവശ്യമില്ല: പാപികളെയല്ലാതെ നീതിമാന്മാരെ വിളിപ്പാൻ ഞാൻ വന്നിട്ടുമില്ല", എന്നല്ലയോ അദ്ദേഹം അരുളിയിട്ടുള്ളതു്? ശമറിയാക്കാരിയെ അദ്ദേഹം അനുതാപത്തിലേക്കു തിരിച്ചില്ലയോ? ദോഷത്താളത്തിക്കു് അദ്ദേഹം മോചനം കൊടുത്തില്ലയോ? അപഹാരകനായ കള്ളനു് അദ്ദേഹം മോക്ഷവും നൽകിയില്ലയോ? പാപം പെരുകിന്നിടത്തു കൃപ വർദ്ധിക്കുകയേ ഉള്ളു. ആകയാൽ ഒരുവനും നിരാശയിൽ നിൽക്കരുതു്. "കള്ളനും ചുങ്കക്കാരനും ദോഷത്താളത്തിയും ശമറായക്കാരിയും നമ്മെ മനസ്സുറപ്പിച്ചു നമ്മോടു പറയുന്നു: നിന്റെ കർത്താവു കരുണ നിറഞ്ഞവനാകയാൽ നീ അവങ്കൽ അടുത്തുചെന്നു് അനുഗ്രഹത്തെ എടുത്തുകൊൾക." ആകയാൽ നമുക്കു് അവങ്കലേക്കു തിരിയാം: അവനെ അന്വേഷിക്കാം. എനിക്കു് ആ മഹാവൈദ്യനെ കണ്ടേ മതിയാവു: അവന്റെ ദിവ്യഔഷധവും എനിക്കു് ആവശ്യമത്രെ എന്നു തീരുമാനം ചെയ്യുക. അപ്രകാരം നമ്മൾ ചെയ്യുമെങ്കിൽ നാം മരിക്കയില്ല: എന്നേക്കും ജീവിക്കും. "എനിക്കു ഡോക്ടരെ കാണുകയേ വേണ്ട: അദ്ദേഹത്തിന്റെ മരുന്നും വേണ്ട", എന്നു് ഒരിക്കലും പറയരുതേ.

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141.

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണു്.

---

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ലോക്കോടുകൂടി അച്ചടിപ്പിച്ചു സമുദായ ആപ്പീസിൽ നിന്നു് പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒററപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.